## ഗ്രന്ഥകാരന്റെ കൃതികൾ

പൊന്നും പെണ്ണും (കഥാസമാഹാരം)

വാളും കല്ലും ( ,, )



# വടക്കൻ പാട്ടുകൾ



കേരള സാഹിത്യ അക്കാദമി
യുടെ ധന സഹായത്തോടു
കൂടി പ്രസിദ്ധീകരിക്കുന്നതു്.



എം. സി. അപ്പുണ്ണിനമ്പൂതിരി

വിതരണം:

കറൻറ് ബുക്സ്, തൃശ്ശൂർ.

വില: 8_50

# VATAKKAN PATTUKAL

FIRST IMPRESSION DECEMBER 1960.

PUBLISHED WITH THE
FINANCIAL AID OF
THE KERALA SAHITHYA AKADEMI

*Copies 1000* *Price: 3-50*



*By*

**M. C. Appunni Nambiar**

*Published by the* AUTHOR

*Distributors:*
CURRENT BOOKS, TRICHUR

Printed at the
Deshabhimani Ptg. & Pblg. House, Ltd., Calicut.

# മുഖവുര

മലയാളസാഹിത്യത്തിന്റെ അതിപ്രധാനമായ ഒരു വിഭാഗമാണ് വടക്കൻപാട്ടുകൾ. നമ്മുടെ സാമൂഹ്യ സംസ്കാരവികാസത്തിന്റെ ചരിത്രം പഠിക്കുന്നവർക്ക് ഇവ നൽകുന്ന സഹായം നിസ്തുല്യമാകുന്നു. എത്രയോ തലമുറകളോളം നാട്ടിൻപുറത്തുകാരായ സാധാരണ ജനങ്ങളുടെ സാഹിത്യതൃഷ്ണ തൃപ്തിയാക്കുകയും ആശാമനോരാജ്യങ്ങളെ പ്രതിഫലിപ്പിക്കുകയുംസംസ്കാരമാതൃകകൾ സൃഷ്ടിച്ച് സമർപ്പിക്കുകയും ചെയ്തുവന്ന ഈ ഗാനങ്ങൾ സമഗ്രമായി ശേഖരിക്കുവാനും ശാസ്ത്രീയമായി സംപാദനംചെയ്തു പ്രസിദ്ധീകരിക്കുവാനും വേണ്ട ഏർപ്പാടുകൾ ഇനിയും ഉണ്ടായിക്കഴിഞ്ഞിട്ടില്ല എന്നത് പരിതാപകരമത്രെ.

ഈ രംഗത്ത് പഥികൃത്തായിരുന്നത് മലബാർ ജില്ലാകലക്ടറായിരുന്ന പെഴ്സിമാകുവീൻ ആകുന്നു. അദ്ദേഹം നാനൂറോളം പാട്ടുകൾ ശേഖരിച്ചിട്ടുണ്ടത്രെ. ഈ ശേഖരണത്തിൽനിന്നെടുത്തവയാണ് മദിരാശി സർവ്വകലാശാലയിൽനിന്നു പ്രസിദ്ധംചെയ്ത രണ്ടു വാള്യങ്ങളിലടങ്ങുന്ന പാട്ടുകൾ. ഇവ പ്രസാധനത്തിനായി തിരഞ്ഞെടുക്കുകയും, ഇവയുടെ പ്രാധാന്യത്തിലേയ്ക്ക് സാഹിത്യപ്രണയികളുടെ ശ്രദ്ധയാകർഷിക്കുകയും ചെയ്തതിനു പരേതനായ ഡോക്ടർ ചേലനാട്ട് അച്യുതമേനോനോടും അദ്ദേഹത്തിന്റെ അർഹനായ അനന്തരഗാമി ഡോക്ടർ എസ്. കെ. നായരോടും നാം കൃതജ്ഞരായിരിക്കേണ്ടതാണ്. പ്രസാധനസംസ്കാരങ്ങളൊന്നും കൂടാതെയെങ്കിലും ഏതാനും പാട്ടുകൾ അച്ചടിച്ച് ചുരുങ്ങിയ വിലയ്ക്ക് വായനക്കാർക്ക് കിട്ടത്തക്കവിധം എ. ആർ. പി. പ്രസ്സ്, ശ്രീരാമവിലാസം, മാധ്യാർപ്രസ്സ് എന്നീ സ്ഥാപനങ്ങളോടും നമുക്ക് നന്ദിപറയുക.

“ആകെക്കൂടി മുപ്പത്തഞ്ചു പാട്ടുകളോളം മാത്രമേ ഇതേവരെ അച്ചടിച്ചിട്ടുള്ളു. അതുകൊണ്ട് ഈ വിഷയത്തിൽ ഭാഷാഭിമാനികൾ നേടീട്ടുള്ളത് മണൽ, നേടേണ്ടത് മല എന്ന നിലയിലാണ് വസ്തുസ്ഥിതി” എന്നു മഹാകവി ഉള്ളൂർ എഴുതിയിട്ടുള്ളതു (കേ. സാ. ച. വാള്യം 1, പേജ് 211) അതിനുശേഷം മദ്രാസ് സർവ്വകലാശാലയിൽനിന്ന് പതിനെഴ് പാട്ടുകൾ പ്രസിദ്ധംചെയ്തിട്ടുണ്ടെങ്കിൽകൂടി, ഇന്നും സത്യമായിത്തന്നെയിരിക്കുന്നു. അതിനാൽ പ്രയത്നദാരിദ്ര്യത്തിന്റെ ഈ ഊഷരപ്രദേശത്തേയ്ക്ക് തന്റെ പണിയായുധങ്ങളുമേന്തി ധൈര്യത്തോടും ഉത്സാഹത്തോടുംകൂടെ പ്രവേ

ഗിക്കുന്ന ശ്രീ: അപ്പുണ്ണിനമ്പ്യാരുടെ നേർക്ക്‌ കേരളത്തിന്റെ ആദരാഞ്ജലികൾ ഉയരേണ്ടതാണ്‌.

നാട്ടിൻപുറത്തെ പാട്ടുകാരിൽനിന്ന്‌ നേരിട്ട്‌ നാല്പതോളം പാട്ടുകൾ ശ്രീ: നമ്പ്യാർ ശേഖരിച്ചുകഴിഞ്ഞിട്ടുണ്ട്‌. പെഴ്‌സി മാക്വീന്റെ ഗാനശേഖരത്തിന്റെ ഒരു അനുക്രമണികപോലും ഇനിയും പ്രസിദ്ധം ചെയ്തിട്ടില്ലാത്തതിനാൽ, ഈ ഗാനങ്ങൾ അതിൽപ്പെട്ടവയോ അല്ലയോ എന്ന്‌ തീർത്തുപറയാനാവില്ല. ഇപ്പോൾ പ്രസിദ്ധംചെയ്യുന്ന ഈ സമാഹാരത്തിൽ പതിനഞ്ച്‌ ഗാനങ്ങളാണ്‌ ഉള്ളൂ. സാഹിത്യഅക്കാദമി നൽകിയ ലഘുവായ ധനസഹായമാണ്‌ ഈ നിലയിൽ ഈ ഗ്രന്ഥം പുറത്തുകൊണ്ടുവരാൻ ശ്രീ: നമ്പ്യാരെ ശക്തനാക്കിയത്‌. ഈ സഹായം, അച്ചടിയുടെ ഇന്നത്തെ ചെലവാലോചിച്ചാൽ, തീരെ പര്യാപ്തമായിട്ടില്ല. ശ്രീ: നമ്പ്യാരുടെ കൈവശമുള്ള മറ്റു പാട്ടുകൾകൂടി ഇതേരൂപത്തിൽ അച്ചടിച്ചിറക്കുന്നതിന്‌ കുറെക്കൂടി ഉദാരമായ സഹായം അക്കാദമി നൽകുമെന്ന്‌ ഞാൻ ആശിക്കുന്നു. കൂടുതൽ ഗാനങ്ങൾ ശേഖരിക്കുന്നതിന്‌ ഈ സഹായം അദ്ദേഹത്തെ പ്രോത്സാഹിപ്പിക്കുമെന്നും ഞാൻ വിശ്വസിക്കുന്നു. കേരളസർവ്വകലാശാലയ്ക്കും ഈ വിഷയത്തിൽ ചില കടമകളുണ്ട്‌. അവ നിറവേറ്റാനുള്ള സന്മനസ്സ്‌ ആ സ്ഥാപനത്തിനും ഉണ്ടാകേണ്ടതാണ്‌.

മാതൃഭൂമി, കോഴിക്കോട്‌.
1960 ഡിസംബർ 7

എൻ. വി. കൃഷ്ണവാരിയർ.

# ഈ സമാഹാരത്തെപ്പററി

നമ്മുടെ പ്രാചീനഗാനസാഹിത്യത്തിന്റെ ഇരുട്ടറയിലെ അമൂല്യരത്നങ്ങളായ വടക്കൻ പാട്ടുകളിൽ ചിലതു് തിരഞ്ഞെടുത്തു്, ഒരു സമാഹാരരൂപത്തിൽ ഞാൻ സഹൃദയസമക്ഷം കാഴ്ചവെക്കുകയാണു്.

നാടൻപാട്ടുകളുടെ കലവറയാണു് കേരളനാടു്. പുരാതനകേരളത്തിന്റെ സംസ്കാരത്തെയും, ജീവിതരീതിയെയും ഏറെക്കുറെ പ്രതിഫലിപ്പിക്കുന്നവയെന്ന നിലക്കു്, നാടൻപാട്ടുകൾക്കുള്ള സ്ഥാനം അദ്വിതീയമാണു്. പേരെടുത്തു പറയത്തക്ക കർത്താക്കന്മാരില്ലാത്ത ആ ഗാനങ്ങൾ, ഗ്രാമീണജനത തലമുറകളായി സ്മരണമണ്ഡലത്തിൽ കാത്തുസൂക്ഷിച്ചുവരികയാണു്. എഴുത്തും അച്ചടിയുമൊന്നും നിലവിലില്ലാതിരുന്ന ആ പഴയ കാലത്തു് വിശ്രാന്തിവിനോദങ്ങളെന്നനിലക്കു് രൂപംകൊണ്ട നാടൻകലകളോടൊപ്പം നാടൻപാട്ടുകളും ആവിർഭവിച്ചു. അദ്ധ്വാനിക്കുന്ന ജനവിഭാഗമാണു് നാടൻപാട്ടുകളുടെ സ്രഷ്ടാക്കളെന്നു പറയാം. ഇന്നും അവ പ്രചുരപ്രചാരത്തിലിരിക്കുന്നതു് അവരുടെ ഇടയിലാണല്ലോ. അവരിൽപ്പെട്ട ഭാവനാസമ്പന്നരായ ആളുകൾ, അവരുടെ വിചാരവികാരങ്ങൾക്കു് ഗാനരൂപം നൽകി, ആ പാട്ടുകൾ പാടി പ്രചരിപ്പിച്ചു. അങ്ങിനെ, അവരുടെ വിയർപ്പുനീരിൽ പൂത്തു വിടർന്ന സമൂഹഗാനങ്ങളായി അവ രൂപാന്തരം പ്രാപിച്ചു.

“പരിഷ്കാരത്തിൽനിന്നു് വളരെ അകന്നുനില്ക്കുന്ന ഗ്രാമീണജനതയുടെ ക്ലേശഭൂയിഷ്ഠമായ ദൈനംദിനജീവിതത്തിനു് ഉന്മേഷവും ചൊടിയും ചേർക്കുവാൻ, അവരിൽത്തന്നെ ഗാനവാസനയുള്ളവർ നിർമ്മിച്ചു ചമച്ചു് പാടിയും, വായ്മൊഴിയായിട്ടും ഗാനരൂപം പ്രാപിച്ചതാണു് നാടൻപാട്ടുകൾ” എന്നാണു് ശ്രീ: എസ്സ്. ഗുപ്തൻനായർ നാടൻപാട്ടുകളുടെ ഉത്ഭവത്തെപ്പററി പറയുന്നതു്. അദ്ദേഹം തുടർന്നു ഇങ്ങിനെ പറയുന്നു: “ജനങ്ങൾക്കുവേണ്ടി, ജനങ്ങളെപ്പററി, ജനങ്ങളാൽ ഉണ്ടാക്കപ്പെട്ടതാണു് നാടൻപാട്ടുകൾ.”

ഈ ജനകീയസ്വഭാവംകൊണ്ടാണു് നാടൻപാട്ടുകൾ, ഇന്നും ജനതാമദ്ധ്യത്തിൽ യാതൊരു നാശവുമില്ലാതെ നിലനിന്നുവരുന്നതു്. “മണ്ണിന്റെ കവിതകൾ ഒരിക്കലും മണ്ണടിയുകയില്ല” എന്നു മഹാകവി കീററ്സ് പറയുവാനുള്ള കാരണവും ഇതുതന്നെയാണു്; അനാകർഷകം, അനശ്ലീലങ്ങളായ പലതും അപരിഷ്കൃതർ അക്ഷരശുദ്ധിയോ, അർത്ഥവ്യക്തതയോ ഇല്ലാതെ നീട്ടിയും കുറുക്കിയും മൂളിയ ശബ്ദജാലങ്ങളല്ലേ നമ്മുടെ നാടൻപാട്ടുകളെന്നു് ഇതിൽനിന്നു് വ്യക്തമാണല്ലോ. സാധാരണക്കാരൻ സാധാരണക്കാരനുവേണ്ടി പാടിയ ഈ ഗാനങ്ങളിൽ, വൃത്തനിബന്ധനകളൊന്നും ദീക്ഷിക്കപ്പെട്ടിട്ടില്ലെന്നതു് ശരിയാണു്; പക്ഷേ അതുകൊണ്ടു് ഇവയെല്ലാം നിസ്സാരമാണെന്നു കരുതി നമുക്കു തള്ളിക്കളയുവാൻ നിവൃത്തിയില്ല. നമ്മുടെ നാടോടിക്കഥകളും, പുരാണങ്ങളുമെല്ലാം, കേരളത്തിന്റെ സാക്ഷാൽ ചരിത്രത്തിന്റെ ഒരു ഭാഗമാണെന്നു കരു

ത്തിൽ സംശയമില്ല. സാഹിത്യപരമായി അവയ്ക്ക് എത്രമാത്രം പ്രാധാന്യമുണ്ടെന്ന് പ്രത്യേകം പറയേണ്ടതുമില്ലല്ലോ.

"ജനകീയഗാനങ്ങളെ സാഹിത്യാവിഷ്കരണത്തിന്റെ ഏറ്റവും മൗലികമായ രൂപമെന്നു വിളിക്കാം. അവ തികച്ചും ജനതയുടെ ധനമാണ്; ലേഖനകലയുടെ പ്രാദുർഭാവത്തിനുമുമ്പ്, ഗായകൻതന്നെക്കുറിച്ചുള്ള ചിന്ത തെല്ലുപോലുമില്ലാതെ, സമുദായത്തിനുവേണ്ടി സംസാരിച്ചപ്പോൾ, അന്തർലീനമായ സാഹിത്യവാസനയിൽനിന്നും പൊട്ടിപ്പുറപ്പെട്ടതാണ് അതു്" എന്ന് Ballards of all nations എന്ന ഗ്രന്ഥത്തിന്റെ അവതാരികയിൽ ബ്രിംലി ജോൺസൺ അഭിപ്രായപ്പെട്ടിട്ടുണ്ട്.

ഇത്രമാത്രം പ്രാധാന്യമർഹിക്കുന്ന നാടൻപാട്ടുകളോടുള്ള കേരളീയരുടെ മനോഭാവമെന്താണ്? വേണ്ടത്ര ശ്രദ്ധ ഈ വിഷയത്തിൽ പതിപ്പിക്കപ്പെട്ടിട്ടില്ല എന്നതാണ് പരമാർത്ഥം. വിവിധ വിഭാഗങ്ങളിൽപ്പെട്ട നാടൻ പാട്ടുകളുടെ ചില സമാഹാരങ്ങളും മറ്റും ഇതിനകം പ്രസിദ്ധീകൃതമായിട്ടുണ്ടെന്ന കാര്യം ഞാൻ വിസ്മരിക്കുന്നില്ല. ഈ അശ്രദ്ധയുടെ ഫലമായി, ജനങ്ങളുടെ ഇടയിൽ പ്രചാരത്തിലുള്ള ഒട്ടേറെ ഗാനങ്ങൾ നമുക്കു നഷ്ടപ്പെട്ടുപോയിട്ടുണ്ട്. മലയാളഭാഷയുടെ അനർഘസമ്പത്തായ അവയുടെ ശേഖരണത്തിലും മറ്റും ഒരാസൂത്രിതപരിപാടിക്കനുസരിച്ച് പ്രവർത്തിക്കുവാനുള്ള പ്രവണത ഈ അടുത്ത കാലത്തായി ചില കേന്ദ്രങ്ങളിൽ കാണപ്പെടുന്നതു് ഏതായാലും ശുഭോദർക്കമാണ്.

കേരളത്തിൽ പ്രധാനമായി, ദേവതാപൂജ, വീരപുരുഷാരാധനം, വിനോദം, ശാസ്ത്രം, കലവൃത്തി, സദാചാരം എന്നിവയെ അധികരിച്ചാണ് ഭൂരിപക്ഷം നാടൻ പാട്ടുകളും ഉണ്ടായിട്ടുള്ളതു് എന്നാണ് മഹാകവി ഉള്ളൂരിന്റെ അഭിപ്രായം. ഇതിൽ വീരപുരുഷാരാധനാവിഭാഗത്തിൽ പെട്ടവയാണ് വടക്കൻ പാട്ടുകൾ.

മറ്റു നാടൻപാട്ടുകളെ അപേക്ഷിച്ച്, വടക്കൻപാട്ടുകൾക്കു ചില പ്രത്യേകതകളുണ്ട്. ആ ഗാനങ്ങൾക്കോരോന്നിനും പൂർണ്ണതയുണ്ടെന്നതാണ് ഒന്നാമത്തെ കാര്യം. പൂർണ്ണതയുള്ള അപൂർവ്വം ചില നാടൻപാട്ടുകളുണ്ടെന്ന വസ്തുത ഞാൻ വിസ്മരിക്കുന്നില്ല. അതുപോലെ പദലാളിത്യംകൊണ്ടും, അനന്യസുഭഗവും, വിസ്മയാവഹവുമായ അലങ്കാരബാഹുല്യംകൊണ്ടും വടക്കൻപാട്ടുകൾ മറ്റുള്ളവയിൽനിന്നും വ്യത്യസ്തമായിനില്ക്കുന്നു. ഏറ്റവും ചുരുങ്ങിയ ഒരു പ്രദേശത്തിലെ സംഭവങ്ങളെയും വ്യക്തികളെയും സംബന്ധിച്ച്, ഇത്രയധികം പാട്ടുകളുണ്ടായിട്ടുള്ള മറ്റു യാതൊരു ഉദാഹരണവും നമുക്ക് ചൂണ്ടിക്കാട്ടുവാൻ സാദ്ധ്യമല്ല.

വടക്കൻപാട്ടുകളുടെ ഈറ്റില്ലമെന്നറിയപ്പെടുന്ന കടത്തനാട്ടിൽ (വടകരത്താലൂക്കിൽപ്പെട്ട ഒരു പ്രദേശം.) ഏതാണ്ട് നൂറിലധികം പാട്ടുകൾ പ്രചാരത്തിലുണ്ട്. ഇവയിൽ വളരെ കുറച്ചുമാത്രമേ ഇനിയും ശേഖരിക്കപ്പെട്ടിട്ടുള്ളു. എം. ആർ. പി. പ്രസ്സുകാരുടെ ഒരു പുസ്തകം, മദിരാശി സർവ്വകലാശാലയുടെ മൂന്നു പുസ്തകങ്ങൾ (ഒന്ന് പരേതനായ ഡോ: ചേലനാട്ട് അച്യുതമേനോനും ബാക്കിയുള്ളതു് ഡോ: എസ്. കെ. നായരും പ്രസാധനം ചെയ്തു.)

കെ. ആർ. ബ്രദേർസിന്റെ ഒരു ചെറിയ പുസ്തകം. ഇത്രയുമാണ് ഇതേവരെയായും പ്രസിദ്ധീകരിക്കപ്പെട്ട വടക്കൻപാട്ടുകളുടെ സമാഹാരങ്ങൾ. വടക്കൻ പാട്ടുകളെന്നു കേട്ടാൽ ഒരുവായനക്കാരന്ന് പെട്ടെന്ന് മനസ്സിലുദിക്കുക, തച്ചോളി ഒതേനൻ, ആരോമൽ ചേകവർ, ഉണ്ണിയാർച്ച തുടങ്ങിയവരുടെ ധീരോദാത്ത ചരിതങ്ങളായിരിക്കാം. പക്ഷെ ഇവരുമായി യാതൊരു ബന്ധവുമില്ലാത്ത ഒട്ടേറെ പാട്ടുകൾ വേറെയുമുണ്ട്. വടക്കൻപാട്ടുകളെപ്പററി ആധികാരികമായ പഠനം നടത്തിയ ഡോ: ചേലനാടൻ, അവയെ, മൂന്നായി വിഭജിച്ചിരിക്കുന്നു: 1. പുത്തൂരംപാട്ടുകൾ 2. തച്ചോളിപ്പാട്ടുകൾ. 3. മററുപാട്ടുകൾ.

ഈ സമാഹാരത്തിൽ തച്ചോളിപ്പാട്ടുകളും മററുപാട്ടുകളുമാണ് അടങ്ങിയിട്ടുള്ളത്.

കയ്യൂക്കുള്ളവൻ കാര്യക്കാരനെന്ന അലിഖിതനിയമത്തിന്റെ വാഴ്ച നിലനിന്നിരുന്ന കാലഘട്ടത്തിലാണ് തച്ചോളിപ്പാട്ടുകളിലെ കഥകൾ നടക്കുന്നത്. പതിനെട്ടു നാട്ടിനെപ്പററിയും, ശേഷം പതിനെട്ട് നാടുകളെപ്പററിയും മററുമെല്ലാം ഈ പാട്ടുകളിൽ പല ദിക്കിലും പ്രസ്താവിച്ചുകാണുന്നുണ്ട്. "ഉത്തരകേരളം നാടുകളായി തിരിഞ്ഞു, ഒരു കേന്ദ്രഭരണത്തിൻ കീഴിൽ വരാതെ സാധാരണ ശാസ്ത്രീയാടിസ്ഥാനത്തിൽ ലക്ഷണനിർണ്ണയം ചെയ്യപ്പെട്ടിട്ടുള്ള നാടുവാഴി സമ്പ്രദായത്തിലുള്ള ഭരണക്രമത്തിൽ കഴിയുന്ന ഒരു കാലമായിരുന്നു അതെ"ന്നാണ് ശ്രീ. കെ. കെ. നായർ എം.എ.എം. ലിററ്. രേഖപ്പെടുത്തിയിട്ടുള്ളത്. "നിരവധി സാമന്തപ്രഭുക്കന്മാർ അക്കാലത്ത് നിലനില്പുണ്ടായിരുന്നു. രാജാക്കന്മാർക്കും കൊല്ലും കൊലയുമുള്ള അധികാരവുമുണ്ടായിരുന്നു. പക്ഷെ ഈ സാമന്തപ്രഭുക്കന്മാരാരുംതന്നെ ശക്തന്മാരായിരുന്നില്ല. സ്വന്തം ആധിപത്യം സ്ഥാപിക്കുവാനുള്ള വെമ്പലിൽ പരസ്പരം കലഹിച്ചുകഴിഞ്ഞ ഒരു കൂട്ടരായിരുന്നു അവർ. സാമന്തന്മാർ തങ്ങളുടെ കിടമത്സരങ്ങൾ, ആ കിടമത്സരങ്ങളെ അടിസ്ഥാനമാക്കിയുള്ള ശാക്തികസമീകരണം, ശരിയായ അർത്ഥത്തിൽ ഏകാധിപത്യമില്ലാത്ത അയഞ്ഞ കെട്ടുറപ്പുള്ള മേൽക്കോയ്മകളായ നാടുവാഴികളും, ദേശവാഴികളും; നാടുവാഴിയേയും ദേശവാഴിയേയും അലംഘ്യമായ ഒരു നിയമസംഹിതയുടെ സ്വാധീനത്തിൽ, നാടുവാഴിയെപ്പോലും വെല്ലുവിളിക്കുവാൻ കഴിവുററ സാമന്തന്മാർ മേൽക്കോയ്മയംഗീകരിക്കുക; അങ്ങനെ നാടുവാഴി വ്യവസ്ഥയുടെ രാഷ്ട്രീയവും സാമൂഹ്യവുമായ ചട്ടക്കൂടും പശ്ചാത്തലവും വടക്കൻപാട്ടുകളിൽ പ്രതിഫലിച്ചുനില്ക്കുന്നുണ്ട്."

തച്ചോളിപ്പാട്ടുകളുടെ കാലഘട്ടത്തെപ്പററി ആലോചിക്കുമ്പോൾ മററു ചില കാര്യങ്ങൾകൂടി നാം മനസ്സിലാക്കേണ്ടതുണ്ട്. ആരോമൽച്ചേകവരുടെ കാലം മുതൽ സമരം നടത്തുന്നതിന്റെ അധികാരം ചേകവന്മാർക്കായിരുന്നു. ഒതേനന്റെ കാലമായപ്പോഴേക്കും അത് നായന്മാരിലേക്ക പകർന്നതായിട്ടാണ് കാണുന്നത്. നാട്ടിലങ്ങോളമിങ്ങോളം കളരികൾ നിലവിൽവരികയും നായന്മാരെല്ലാം അഭ്യാസപരിശീലനം നേടിയവരായിത്തീരുകയും ചെയ്തു. ഇതര സമുദായത്തിൽപെട്ടവരും കായികാഭ്യാസപരിശീലനം നേടിയവരായിരുന്നുവെങ്കിലുമങ്കം നടത്തലിന്റെ നേതൃത്വം നായന്മാർക്കായിരുന്നുവെന്നാണ് ആ കാലഘട്ടത്തിലെ കഥകൾ തെളിയിക്കുന്നത്. കളരിയഭ്യാസപരിശീലനം അതു്

നിർബന്ധമായിരുന്നു. അക്കാലത്തെ ജനങ്ങളെസ്സംബന്ധിച്ചേടത്തോളം അതു് അപരിത്യാജ്യമായ ഒരു ജീവിതാവശ്യവുമായിരുന്നു. ആത്മരക്ഷക്കും കളരി രക്ഷക്കും അഭ്യാസപരിചയം അത്യന്താപേക്ഷിതമായിരുന്നുവല്ലോ.

അഞ്ചുവയസ്സിലും കാതുകുത്തി,
ഏഴുവയസ്സിലെഴുത്തിനാക്കി,
ഉളുനാട്ടിൽ നല്ല ഉളപ്പുരുക്കൾ
ഗുരുക്കളെത്തന്നെ വരുത്തിയത്ര

എന്നീ വരികളിൽനിന്നു് അക്കാലത്തെ അമ്മമാർ മക്കൾക്കു് അഭ്യാസപരിശീലനം കൊടുക്കുന്നതിൽ എത്രമാത്രം ശ്രദ്ധ പതിപ്പിച്ചിരുന്നുവെന്നു് വ്യക്തമാവുന്നുണ്ടു്.

പ്രഭുക്കന്മാരുടെ ആധിപത്യസ്ഥാപനത്തോടുകൂടി ചില പ്രദേശങ്ങളിൽ നായന്മാർ അധികാരം സ്വന്തം കയ്യിലെടുത്തു. അവരിൽ ചിലർ നാടുവാഴികളെക്കൂടി നിയന്ത്രിക്കുന്നവരായിത്തീർന്നു. ഇത്തരത്തിലുള്ള ഒരു നായർ വീരനായിരുന്നു തച്ചോളിപ്പാട്ടിലെ കഥാനായകനായ തച്ചോളി ഒതേനൻ.

ഈ സമാഹാരത്തിലെ ഭൂരിപക്ഷം പാട്ടുകളും ഒതേനനെപ്പററിയായതുകൊണ്ടും അയാളെസ്സംബന്ധിച്ചു് പല ഐതിഹ്യങ്ങളും നിലവിലുള്ളതുകൊണ്ടും ആ ജീവിതത്തെക്കുറിച്ചു് അല്പം വിശദമായി പ്രസ്താവിക്കേണ്ടതു് അത്യാവശ്യമാണെന്നു് എനിക്കു തോന്നുന്നു.

പുരാതന കേരളത്തിന്റെ അഭിമാനസ്തംഭമായ ഒതേനനെപ്പോലെ ഇത്രമാത്രം പരാക്രമശാലിയും ധീരോദാരനുമായ ഒരു പോരാളിവീരനെ മറേറതു പാട്ടുകൾ പരിശോധിച്ചുനോക്കിയാലും നമുക്കു കാണാൻ സാധിക്കയില്ല. "എവിടെ അക്രമം കണ്ടാലും അതിനെ അമർച്ചചെയ്യുക. ഏതു ബലഹീനന്മാരേയും സർവ്വശക്തിയുമുപയോഗിച്ചു് സഹായിക്കുക. തന്റെ പിന്തുണ ആവശ്യപ്പെടുന്ന രാജാക്കന്മാരുടെയും പ്രഭുക്കന്മാരുടെയും അധികാരങ്ങൾ താഴ്ച വീഴ്ചകൾ കൂടാതെ പരിപാലിക്കുക. ഇങ്ങിനെ പല ഗുണങ്ങൾക്കും അദ്ദേഹം അനർഘമായ ഒരാകരമായിരുന്നു. ഇത്ര അകുതോഭയന്മാരായി, ധീരകേസരികളായി, ദേശാഭിമാനികളായി അധികം പേർ കേരളത്തിൽ ജീവിച്ചിരുന്നിട്ടുണ്ടോ എന്നു് സംശയമാണു്" എന്നിങ്ങിനെയാണു് മഹാകവി ഉള്ളൂർ അഭിപ്രായപ്പെട്ടിട്ടുള്ളതു്. ഇതപ്പടി ശരിയാണെന്നു് ഒതേനന്റെ കഥകൾ തെളിയിക്കുന്നു.

അയാൾ ജീവിച്ചിരുന്ന കാലം 400-മോ 500-മോ കൊല്ലത്തിനപ്പുറമല്ലെന്നാണു് ഡോ: ചേലനാടൻ പറയുന്നതു്. ഒതേനൻ ജനിച്ചതു് 759-മാണ്ടു് മിഥുനമാസം വെള്ളിയാഴ്ച നട്ടുച്ചക്കു് കറുത്തവാവിൻനാളിലാണെന്നു് മഹാകവി ഉള്ളൂർ പറയുന്നു. ഈ അഭിപ്രായത്തിനു നിദാനം ഒരു വടക്കൻപാട്ടാണു്. ഒതേനന്റെ കാലനിർണ്ണയത്തിനു് ഉപോൽബലകമായി രേഖാമൂലമായ മറ്റു യാതൊരു തെളിവുകളും ഇതേവരെ കിട്ടിക്കഴിഞ്ഞിട്ടില്ലാത്ത നിലക്കു് മഹാകവി ഉള്ളൂരിന്റെ മേല്പറഞ്ഞ അഭിപ്രായമാണു് കൂടുതൽ സ്വീകാര്യമെന്നു് തോന്നുന്നു. അന്നത്തെ സാമൂഹ്യവ്യവസ്ഥിതിയുമായി ബന്ധപ്പെടുത്തി പരിശോധിച്ചാൽ തച്ചോളിപ്പാട്ടുകൾക്കു് നാനൂറിലധികം കൊല്ലത്തെ പഴക്ക

തില്ലെന്ന് മനസ്സിലാക്കാവുന്നതാണ്. ഒതേനൻ നായർകുറുപ്പല്ല എന്നും തീയ്യ സമുദായത്തിൽ (ഈഴവ) പെട്ട ആളായിരുന്നുവെന്നും ഒരു കൂട്ടർ വാദിക്കുന്നു. കടത്തനാട്ട രാജാവിൽനിന്ന് കുറുപ്പ്സ്ഥാനം സമ്പാദിച്ച കോമപ്പന്റെ അനുജനാണ് ഒതേനൻ എന്നാണ് പരേതനായ ശ്രീ: ആർ. നാരായണപ്പണിക്കരുടെ അഭിപ്രായം. വടകര താലൂക്കിൽപെട്ട പ്രദേശമായിരുന്നില്ല ഒതേനന്റെ ജന്മദേശമെന്നും മറെറാരു കൂട്ടർ വാദിക്കുന്നുണ്ട്. ഇവയെല്ലാംതന്നെ അടിസ്ഥാനരഹിതമായവയാണെന്നു പറയേണ്ടിയിരിക്കുന്നു.

ഒതേനനെ ഉദയനൻ, തേനൻ മുതലായ അപരാഭിധാനങ്ങളാലറിയപ്പെട്ടുവരുന്നതുകൊണ്ടും, പേരിനോടൊപ്പം ജാതിസംജ്ഞ ചേർത്ത നിലയിൽ പാട്ടുകളിൽ അത്ര സുലഭമായി കണ്ടുവരാത്തതുകൊണ്ടുമായിരിക്കാം അദ്ദേഹം ഈഴവനാണെന്ന അനുമാനത്തിൽ ചിലരെത്തിച്ചേർന്നത്. ഒതേനനെ ഒരു പ്രത്യേക ജാതിവിഭാഗത്തിന്റെ സ്വന്തമാക്കിത്തീർക്കുവാനുള്ള വെമ്പൽ എനിക്കില്ല. പക്ഷേ യഥാർത്ഥചരിത്രം വളച്ചൊടിക്കുന്നത് സാമാന്യനീതിക്കു പററിയതല്ലല്ലോ.

ഒതേനന്റെ ജനനകാലത്തിനു മുമ്പുതന്നെ കടത്തനാട്ടിൽ കുറുപ്പന്മാർക്കു പ്രാമാണ്യമുണ്ടായിരുന്നു. കടത്തനാട്ടിൽ അക്കാലത്ത് പ്രമുഖരായി നാലു വംശക്കാരുണ്ടായിരുന്നുവെന്നും, ആ വംശങ്ങളിൽനിന്ന് ശാഖോപശാഖകളായി ഉണ്ടായവരാണ് മററു കുറുപ്പന്മാരെന്നും അതിലൊരു ശാഖയിലാണ് ഒതേനന്റെ ജനനമെന്നും "തച്ചോളി ഒതേനൻ" എന്ന ഗ്രന്ഥമെഴുതിയ ശ്രീമതി കെ. മാധവിയമ്മ പറയുന്നുണ്ട്. ഒതേനന്റെ കാലത്തിനുമുമ്പുതന്നെ കടത്തനാട്ടിൽ നിലവിലുണ്ടായിരുന്ന ഒരു പ്രധാന നായർതറവാടാണ് കുറുക്കാട്ട് കുറുപ്പന്മാരുടേത്. ആ തറവാട്ടിലെ കാരണവരുമായി ഒതേനൻ ഏററുമുട്ടിയ ഒരു കഥ ഈ ഗ്രന്ഥത്തിലെ "ഒതേനനും പാമ്പിൽ കുറുക്കാട്ട് ചേനനും" എന്ന പാട്ടിൽ പ്രതിപാദിച്ചിട്ടുണ്ട്. സുപ്രസിദ്ധമായ കാവിൽ ക്ഷേത്രത്തിന്റെ ആവിർഭാവവുമായി ഒതേനന്റെ പേർ ബന്ധപ്പെടുത്തിക്കൊണ്ടുള്ള ചില വിവരങ്ങൾ അതിലടങ്ങിയിരിക്കുന്നു. ലോകനാർകാവ് ഈഴവക്ഷേത്രമല്ലെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ആ പാട്ടിൽ ഒതേനനെയുമന്വേഷിച്ച് മാണിക്കോത്തു ചെന്ന ചേനൻ കോമക്കുറുപ്പിനെ സംബോധനചെയ്യുന്നത് "തച്ചോളി കോമക്കുറുപ്പുനോരേ" എന്നാണ്. കുറുക്കാട്ട് കുറുപ്പിനെപ്പോലെ പദവിയില്ലാത്ത ഒരാളാണ് കോമക്കുറുപ്പെങ്കിൽ, അത്തരത്തിലുള്ള ഒരു സംബോധന അക്കാലത്ത് അചിന്ത്യമാണ്. അക്കാലത്തെ മറെറാരു നായർതറവാടായ എടച്ചേരി പുക്കോട്ടുമായി ഒതേനൻ വിവാഹബന്ധത്തിലേർപ്പെട്ടിരുന്നതായി മറെറാരു പാട്ടിൽ പ്രസ്താവിക്കുന്നുണ്ട്. ഈ പുസ്തകത്തിലെ "പാമ്പിൽ കുറുക്കാട്ട്" രാമറും, എടച്ചേരിതോട്ടത്തിൽ ചിരുതയിയും" എന്ന പാട്ടിൽനിന്ന് ഒതേനൻ ആ വീടുമായി എത്രമാത്രം ബന്ധത്തിലായിരുന്നുവെന്നു വ്യക്തമാവുന്നുണ്ട്.

തച്ചോളിക്കുറുപ്പന്മാർ സർവ്വരാലും ബഹുമാനിക്കപ്പെട്ടവരായിരുന്നുവെന്നതിന് എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും നിരത്തിവെക്കാൻ കഴിയും. കടത്തനാട്ട് തമ്പുരാനുംകൂടി തച്ചോളികുറുപ്പന്മാരെ ബഹുമാനമായിരുന്നു. നാട്ടിലു

ണ്ടാവാറുള്ള വഴക്കുകളെല്ലാം ഒരു പ്രധാനമായി പറഞ്ഞുതീർത്തിരുന്നതു് തച്ചോളി കുറുപ്പിന്റെ സാന്നിധ്യത്തിൽവെച്ചായിരുന്നു. "അമ്പാടിയും കമ്പളഞ്ചേരി എത്തമ്മാരും'' എന്ന ഇതിലെ പാട്ടിൽ, കോമക്കുറുപ്പ് ലോകനാർ കാവിൽ വന്നപ്പോൾ, കടത്തനാട്ടു് തമ്പുരാൻ "ഉപ്പാരത്തിന്നു ചൊല്ലി'' എഴുന്നേറ്റു അദ്ദേഹത്തെ ബഹുമാനിച്ചതായി പറയുന്നുണ്ടു്.

കടത്തനാട്ടു് തമ്പുരാന്റെ മകളായ കുഞ്ഞിക്കന്നിയെ ബലാൽക്കാരമായി പിടിച്ചുകൊണ്ടുപോയ പൊന്നാപുരം കേളപ്പന്റെ കോട്ട ഒതേനൻ പിടിച്ചടക്കിയതായും, കന്നിയെ വീണ്ടെടുത്തതിന്നു് പ്രതിഫലമായി, തമ്പുരാൻ അവളെ അയാൾക്കു വിവാഹം കഴിച്ചുകൊടുത്തതായും ഒരു കഥയുണ്ടു്. ജാതിവ്യത്യാസം വളരെ ശക്തിമത്തായ തോതിൽ നിലനിന്നിരുന്ന ഒരു കാലമായിരുന്നു അതെന്നു നാമോർക്കണം. രാജ്യാധിപത്യമുള്ള കടത്തനാട്ടു് തമ്പുരാൻ താഴ്ന്ന ജാതിയിൽപ്പെട്ട ഒരാൾക്കു്, അയാളെത്ര ധീരകൃത്യം ചെയ്താലും ശരി, തന്റെ മകളെ വിവാഹം കഴിച്ചുകൊടുക്കുവാൻ ഒരുങ്ങുമായിരുന്നില്ല. അതുപോലെ, തന്റെ സഹോദരിയെ വിവാഹംകഴിക്കുവാനാഗ്രഹിച്ച കുങ്കാല കുഞ്ഞിക്കോരന്റെ ഗതി എന്തായെന്നു് ഇതിലെ "കുങ്കാലക്കുന്നുമ്മൽ കുഞ്ഞിക്കോരനും ഒതേനനും'' എന്ന പാട്ടിൽ വിവരിച്ചിട്ടുണ്ടു്.

ഇങ്ങിനെ നോക്കുമ്പോൾ, ഒതേനൻ ഈഴവനാണെന്ന വാദത്തിന്നു് യാതൊരു നിലനില്പുമില്ലെന്നും, പ്രത്യുത, അയാൾ നായർസമുദായക്കാരനാണെന്നു് സംശയാതീതമായി പ്രഖ്യാപിക്കുവാൻ സാധിക്കുന്നതാണെന്നും പറയാം. കടത്തനാട്ടുതമ്പുരാനിൽനിന്നു് കുറുപ്പ് സ്ഥാനം കിട്ടിയവരാണ് തച്ചോളിക്കുറുപ്പന്മാരെന്ന ശ്രീ: നാരായണപ്പണിക്കരുടെ അഭിപ്രായം ശരിയല്ലെന്നു് മേല്പറഞ്ഞ വസ്തുതകളിൽനിന്നു തെളിയുന്നതാണല്ലോ. അതുപോലെ ഒതേനന്റെ ജന്മദേശം കടത്തനാട്ടുതന്നെയായിരുന്നുവെന്ന പല പാട്ടുകളിലും പ്രസ്താവിച്ചിട്ടുണ്ടു്. പോരെങ്കിൽ ഇതിന്നു സാക്ഷിയായി ഇന്നും നിലനിന്നുവരികയാണു് തച്ചോളി മാണിക്കോത്തു് എന്ന ഭവനം.

അക്കാലത്തെ ഒരു ധൈര്യശാലിയായ പുതുപ്പണം വാഴുന്നവരുടെ മകനായിട്ടാണ് ഒതേനൻ ജനിച്ചതു്. കോമക്കുറുപ്പിന്റെയും ഒതേനന്റെയും അച്ഛൻ ഒരാളല്ല എന്നു ചിലർ സിദ്ധാന്തിക്കുന്നു. ഒരവസരത്തിൽ ഒതേനൻ ജ്യേഷ്ഠനോടു് ഇങ്ങിനെ പറയുന്നുണ്ടു്:-

പടനായർ തന്റെ മകനാം ഞാനും
പടുതന്റെ മകനാമേട്ടൻ
ഓരോകാരണമോളുളിക്കമേട്ടൻ
കുട്ടിന ചോറായിൽ പുളുകം ഞാനോ.

ഇതിൽനിന്നു നമുക്കനുമാനിക്കാനുള്ളതു് ഇതാണു്:—ഒതേനന്റെ അമ്മയെ ആദ്യം വിവാഹംകഴിച്ചിരുന്നതു് പടുതൊ, നമ്പ്യതിരിയോ ആയിരിക്കണം. രണ്ടാമത്തെ ഭർത്താവായ പുതുപ്പണം വാഴുന്നവരുടെ മകനാണ് ഒതേനൻ. കോമപ്പക്കുറുപ്പ് ശാന്തസ്വഭാവിയായിരുന്നുവെന്നും, യാതൊരുവിധ സാഹസികപ്രവർത്തനങ്ങളിലും പങ്കെടുത്തിരുന്നില്ലെന്നും, തച്ചോളിപ്പാട്ടുകളിൽനിന്നു് മനസ്സിലാവുന്നുണ്ടു്. പക്ഷെ, ഒതേനൻ അങ്ങിനെയായിരുന്നില്ലല്ലോ. ജ്യേഷ്ഠനു

പതു് വർഷങ്ങളിലേറെ പഴക്കമുണ്ടാവില്ല. ഒതേനന്റെ കാലം മുതല്ക്കുതന്നെ കടത്തനാട്ടിലെ പ്രമുഖ നായർത്തറവാടുകളെല്ലാം പരസ്പരം ബന്ധപ്പെട്ട തങ്ങളുടെ ആധിപത്യം അരക്കിട്ടുറപ്പിക്കുവാൻ പരിശ്രമിച്ചിരുന്നു. കയ്യൂക്കുള്ളവൻ കാര്യക്കാരൻ എന്ന ആ പഴയ വ്യവസ്ഥിതിയിൽനിന്നു് രാജ്യം മുന്നോട്ടു നീങ്ങിയപ്പോൾ, ആ മാററത്തെ കണക്കിലെടുക്കുവാൻ കൂട്ടാക്കാത്ത നിരവധി നാടുവാഴികളും ദേശവാഴികളുമുണ്ടായിരുന്നു. ഒഴുക്കിനെതിരായ ആ നീന്തലിൽ അവർക്കു് പല അപകടങ്ങളും പിണഞ്ഞു. അത്തരത്തിലുള്ള ഒരു ദേശവാഴിയുടെ കഥയാണു് ഈ പാട്ടിലെ പ്രതിപാദ്യം. ഇംഗ്ലീഷുകാർ തലശ്ശേരിയിലെ കോട്ട കേന്ദ്രമാക്കി മലയാളരാജ്യം ഭരിക്കുവാനാരംഭിച്ച കാലത്താണീ കഥ നടക്കുന്നതു്. അവരുടെ നിയമസംഹിതകൾ നാട്ടിൽ പ്രചാരത്തിൽവന്നുകഴിഞ്ഞിരുന്നു; അവ ശരിക്കും അനുസരിക്കപ്പെടുന്നുണ്ടോ എന്ന കാര്യത്തിൽ ഭരണാധികാരികൾ ബദ്ധശ്രദ്ധരുമായിരുന്നു. പരമ്പരാഗതമായി അധികാരാവകാശങ്ങൾ അനുഭവിച്ചുപോന്ന നിയമവ്യവസ്ഥകൾ അപ്പടി അനുസരിക്കുവാൻ വൈമനസ്യം കാട്ടിയിരുന്നു. താണ ജാതിയിൽപ്പെട്ട ജനവിഭാഗമാണു് അവരുടെ വീരപരാക്രമങ്ങൾക്കു് ഇരയായിത്തീർന്നതു്.

തൊട്ടുകൂടാത്തവരും, തീണ്ടിക്കൂടാത്തവരുമായ അവർക്കു് സവർണ്ണമേധാവിത്വത്തിന്റെ ഭീകരമർദ്ദനങ്ങൾ സഹിക്കുകയല്ലാതെ നിർവ്വാഹമുണ്ടായിരുന്നില്ല. പക്ഷെ, നിയമപരിപാലനം കർശനമാക്കപ്പെട്ടതോടുകൂടി ഈ മേധാവിത്വത്തിന്റെ ദുശ്ചേഷ്ടകളെ അല്പാല്പമായെങ്കിലും, ചോദ്യംചെയ്യുവാനുള്ള ധൈര്യം അവർണ്ണസമൂഹത്തിനുണ്ടായി. പോരെങ്കിൽ, നാടുവാഴിത്തത്തോടുള്ള ജനങ്ങളുടെ എതിർപ്പിന്റെ ശക്തി കൂടിക്കൂടി വരികയുംചെയ്തു. ഈ പശ്ചാത്തലത്തിലാണു് രാമത്തിളമേലെ കണ്ടാച്ചേരിച്ചാപ്പന്റെ കഥ പരിശോധിച്ചുനോക്കേണ്ടതു്. നാല്പത്തിനാലു വീട്ടുകാരുടെ ജീവിതാധാരമായ ആ പടക്കുറാൻ പിലാവു് വെട്ടിവീഴ്ത്തിയ ദേശവാഴിയുടെ കഠിനചിത്തത, താണ ജാതിയിൽപെട്ട ഒരാളായ താലൂക്കധിപനോടുള്ള അയാളുടെ ധിക്കാരപരമായ പെരുമാററം, ഇതിന്റെയൊക്കെ ഫലമായി അയാൾ അനുഭവിക്കേണ്ടിവന്ന ശിക്ഷ, അയാളുടെ ദാരുണമായ അന്ത്യം, ഇവയെപ്പററിയെല്ലാം വിശദമായി ഈ പാട്ടിൽ പ്രതിപാദിച്ചിട്ടുണ്ടു്.

വടക്കൻപാട്ടുകളുടെ സാഹിത്യപരമായ ഗുണങ്ങളെക്കുറിച്ചു് വിശദമായ ഒരു പഠനം നടത്തുവാൻ ഞാനീയവസരത്തിൽ ഒരുമ്പെടുന്നില്ല. അതു് പ്രത്യേകമായി കൈകാര്യം ചെയ്യപ്പെടേണ്ട ഒരു വിഷയമാണു്. ഏതദ്വിഷയത്തിൽ ഗവേഷണം നടത്തുന്ന ആളുകൾക്കു് ആ ഭാഗം വിട്ടുകൊടുക്കുവാൻ ഞാനാഗ്രഹിക്കുകയാണു്. ഈ പ്രസിദ്ധീകരണം അതിനവർക്കു് സഹായകമായിത്തീരുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

ഞാൻ ശേഖരിച്ചിട്ടുള്ള അപ്രകാശിതമായ നിരവധി വടക്കൻപാട്ടുകളിൽനിന്നു് തിരഞ്ഞെടുത്ത പതിനഞ്ചു പാട്ടുകളാണു് ഈ സമാഹാരത്തിലെ ഉള്ളടക്കം. ഇവയെല്ലാംതന്നെ ഗ്രാമീണരെക്കൊണ്ടു് പാടിച്ചു് അതാതവസരത്തിൽ പകർത്തിയെടുത്തവയാണു്. അവർ പാടുന്ന അതേ രൂപത്തിൽ പകർത്തിയെടുക്കുവാൻ ശ്രമിച്ചിട്ടുള്ളതുകൊണ്ടു് പ്രചാരലുപ്തമായ ഒട്ടധികം ഗ്രാമ്യപദ

ങ്ങൾ ഈ പാട്ടുകളിൽ സ്ഥലംപിടിച്ചിട്ടുണ്ട്. അത്തരം പദങ്ങൾക്ക് വിശദീകരണം കൊടുക്കുവാൻ ഞാൻ ശ്രമിച്ചിട്ടുണ്ട്. പക്ഷെ അവ പൂർണ്ണമാണെന്ന് ഞാനവകാശപ്പെടുന്നില്ല. പാട്ടുകൾ പാടിത്തന്ന എല്ലാ അമ്മമാരെയും ഞാനീ സന്ദർഭത്തിൽ സ്മരിക്കുന്നു. പാട്ടുകൾ ശേഖരിക്കുന്ന കാര്യത്തിൽ "മാതൃഭൂമി" നൽകിയ പ്രോത്സാഹനത്തെപ്പററി പ്രത്യേകം എടുത്തുപറയുവാൻ ഞാനാഗ്രഹിക്കുന്നു. ഞാനെഴുതിയ വടക്കൻപാട്ടുകഥകളെ അടിസ്ഥാനപ്പെടുത്തിയുള്ള കഥാലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതിൽ, "മാതൃഭൂമി" കാണിച്ച സവിശേഷശ്രദ്ധക്ക് ഞാനവരോടു കടപ്പെട്ടിരിക്കുന്നു.

മൺമറഞ്ഞ ആ പഴയ കാലത്തിന്റെ ചൂടും ചുവയുമുൾക്കൊള്ളുന്ന ഈ ഗാനങ്ങൾ പ്രസിദ്ധീകരിക്കുന്നതിന്ന് സഹായധനം അനുവദിച്ച "കേരളസാഹിത്യഅക്കാദമിയോടുള്ള" എന്റെ അകൈതവമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ: ഈ ധനസഹായംകൊണ്ട് മാത്രമാണ് ഇവയ്ക്കു വെളിച്ചംകാണുവാനിടവന്നതെന്നകാര്യം ഞാൻ നന്ദിപൂർവ്വം സ്മരിക്കുന്നു. ഇത്തരത്തിലുള്ള ഉദ്യമങ്ങൾക്ക് മേലിലും, അക്കാദമിയുടെ സഹായസഹകരണങ്ങൾ ലഭ്യമാകണമെന്ന് ഞാൻ ആത്മാർത്ഥമായും ആഗ്രഹിക്കുന്നു.

എന്റെ അഭ്യർത്ഥന സ്വീകരിച്ച് ഇതിന്ന് അവതാരികയെഴുതിത്തന്ന സുപ്രസിദ്ധ സാഹിത്യകാരനും, നിരൂപകനുമായ ശ്രീ: എൻ. വി. കൃഷ്ണവാരിയർ അവർകളോട് ഞാൻ കൃതജ്ഞനാണ്. കൃത്യാന്തരബാഹുല്യതകൾക്കിടയിൽ, എന്റെ അപേക്ഷ സ്വീകരിച്ച അദ്ദേഹത്തിന്ന് ഞാൻ നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

ഏററവും ചുരുങ്ങിയ സമയംകൊണ്ട് ഈ ഗ്രന്ഥത്തിന്റെ പ്രസാധനം നടത്തുവാൻ സൌകര്യമുണ്ടാക്കിത്തന്ന ദേശാഭിമാനി പ്രസ്സിലെ ജോലിക്കാരോട് ഞാൻ നന്ദിയുള്ളവനാണ്. അവരുടെ ഹൃദയംഗമമായ സഹകരണമനോഭാവംകൊണ്ടാണ്, നിശ്ചിതസമയത്തുതന്നെ ഈ സമാഹാരം പ്രസിദ്ധീകരിക്കുവാൻ എനിക്കു സാധിച്ചിട്ടുള്ളൂ. അവസാനമായി മഹാകവി ഉള്ളൂരിന്റെ ആ വാക്യങ്ങൾ എല്ലാവരെയും അനുസ്മരിപ്പിച്ചുകൊണ്ട്, ഞാൻ ഉപസംഹരിച്ചുകൊള്ളട്ടെ.

"ഈ പാട്ടുകളെ അപമൃത്യുവിൽനിന്ന് പരിത്രാണനം ചെയ്യുന്നതിനേക്കാൾ പാവനതരമായൊരു ധർമ്മം ഭാഷാഭിമാനികൾക്കുണ്ടെന്ന് എനിക്കു വിശ്വാസമില്ല. മാന്യവായനക്കാരേ, നമ്മുടെ പൂർവ്വികന്മാരുടെ ഈ അമൂല്യനിധികൾ, ക്ഷണഭംഗുരതയോ, ചിരഞ്ജീവിതയോ രണ്ടിലൊന്ന് നിർണ്ണയിപ്പാൻ ഈ നിമിഷത്തിൽ നാംവിചാരിച്ചാൽ കഴിയും. അതിനാൽ ഏതാണ് കർത്തവ്യമെന്നു നിശ്ചയിച്ച് ഔചിത്യംപോലെ പ്രവർത്തിക്കുവിൻ!!"

വില്യാപ്പള്ളി
12—12—'60

എം. സി. അപ്പുണ്ണിനമ്പ്യാർ.

# വിഷയവിവരം

# ഒതേനനും പറമ്പ്കരുക്കാട്ട് ചേരനും

തച്ചോളിയോമന കുഞ്ഞൊതേനൻ
പറയുന്നല്ലോമന കുഞ്ഞൊതേനൻ-
തച്ചോളി കോമക്കുറുപ്പെന്റേട്ടാ-
[1]പറമ്പിലെ [2]തെണ്ടക്ക് പോണെന്നിക്ക്
പകരം പറഞ്ഞകുറുപ്പന്നേരം
തച്ചോളി നല്ലോമന കുഞ്ഞൊതേനാ
അറിഞ്ഞും അറിയാതെ കുഞ്ഞൊതേനാ
പറമ്പിലെ തെണ്ടക്ക് പോയെന്നാല്
[3]ചെത്ത്കരിക്കൊന്ന് കിട്ടുകല്ലാലോ
ഒരിക്കല് മുറുക്കാനും കിട്ടുകല്ലാലോ
കല്ല്യേരി [4]തണ്ടായൻ തീയ്യനാണ്
ഓന്റെ പടിക്കയറി ചെല്ലുന്നേരം

---

1 പറമ്പിൽ=വടകര താലൂക്കിൽപ്പെട്ട പൊന്മേരി അംശത്തിലെ ഒരു പ്രദേശം
2 തെണ്ടക്ക്=തെണ്ടലിന്
3 ചെത്ത്കരിക്ക്=ഇളനീർ
4 തണ്ടായൻ=തണ്ടാൻ. തീയ്യരുടെ ഇടയിലുള്ള മൂപ്പന്ന് ഉള്ള സ്ഥാനപ്പേര്. അമ്പലങ്ങളിൽ തിറയാട്ടം കഴിക്കുമ്പോൾ, തണ്ടാൻ ചെയ്യുന്ന ചില കർമ്മങ്ങളുണ്ട്. അമ്പലങ്ങളുടെ ഉടയോന്മാർ തണ്ടാന്മാർക്ക് ചില സൗജന്യങ്ങൾ അനുവദിച്ചുവരാറുണ്ട്.

മുക്കാലി പീഠേറിരിക്കുംതീയ്യൻ
വെററിലപ്പെട്ടിയും കൊണ്ടവെക്കും
വെററിലമുറുകപയും ഇപ്പുകയും
നീയ്യപ്പടി കയറി ചെല്ലുന്നേരം
എണീററു് ആചാരം ചെയ്യില്ലാനെ
അതു് ഇപ്പം കാണണ്ടോ കണ്ണെതാതേനാ
നിനക്കതു് കണ്ടാൽ പൊറുക്കപ്പല്ലാലൊ
നിന്റെ വലംകൈക്കും [1]ചൊറ്വ്യുണ്ടു്
നിന്റെ ഉറുമിക്കും ചൊറ്വ്യുണ്ടു്
[2]പറമ്പ്ക്കുറുക്കാട്ടെക്കാണൊരതേനാ
വല്ലിക്കും ചിലവിനുക്കും തീയ്യൻ
പറമ്പ്ക്കുറുക്കാട്ടു് കത്തിരിപ്പുരൻ
[3]ആറാലായിപ്പോറുന്ന തീയ്യനാണെ
ഇനിക്കിന്നച്ചുരനോടെത്തപ്പല്ലാലൊ
ആരക്കും ചേരനോടെത്തപ്പല്ലാലൊ
നിന്റെ തല കൊത്തിപ്പോരചൊാതേനാ
[4]വെലകൃതൊതനയൻ കേട്ടില്ലാലൊ
പറമ്പിലെ തെണ്ടക്കു് പോതന്നല്ലൊ

---

തണ്ടാൻ=തണ്ടായ്മസമ്പ്രദായത്തിൽനിന്നാണു് ഈ പേരുത്ഭവിച്ചതു്. ഉതരെററം അടക്കംചെയ്യുവാൻ കഴികത്തിയവർ, തണ്ടാന്നു് കഴിപ്പണം കൊടുത്തു് എറവാണ്ടക എന്ന സമ്പ്രദായം ഇന്നും കത്തനാട്ടിൽ ഉണ്ടു്.

1 ചൊറ്വ്യ=ചൊവ്വുദോഷം

2 പറമ്പ്ക്കുറുക്കാട്ടു്=കുറുക്കാട്ടുകുറുപ്പന്മാർ. അവരായിരുന്നു ഒരു കാലത്തു് പറമ്പിൽപ്രദേശത്തിന്റെ അധിപന്മാർ. ഇന്നും ഈ വംശം നിലനില്ക്കുന്നുണ്ടു്.

3 ആറാലായി=അരമയായി
ആരക്കും=ആർക്കും

4 വെലകപ=വിലക്കുക

മൂന്ന ദിവസത്തെ കാലവുമാന്ന്
പറമ്പിലെ തെങ്ങല് [1]തെണ്ട്യോണ്ടിററ്
ചെത്ത്കരിക്കൊന്ന് കിട്ടീല്ലാലൊ
ഒരു ചിന്നം [2]വെററില കിട്ടീല്ലാലൊ
തെണ്ടിമടക്കത്തിന് പോരുന്നല്ലൊ
കല്ലേരി തണ്ടായൻ തീയ്യനാണ്
[3]മാൻെറ പടിക്കലങ്ങെത്തുന്നേരം
ചോദിക്ക്ന്നോമന കത്ത്യാത്തെനൻ
കണ്ടോച്ചേര്യോമന കത്തിച്ചാപ്പാ
ഇക്കാണും കോണിയതാര് ചാപ്പാ.
പകരം പറഞ്ഞല്ലൊ കത്തിച്ചാപ്പൻ
കല്ലേരിതണ്ടായൻ തീയ്യനാണെ
[4]മാനൂടെ കോണ്യാണിക്കാണുന്നത്
ഇക്കോണി ഒട്ടും കയറണ്ടാലൊ
അതിപ്പളെന്താണെ കത്തിച്ചാപ്പാ
മുക്കാലിപ്പീഠററിരിക്കും തീയ്യൻ
അത്കണ്ടാൽ കുറുപ്പിനൊട്ടും പിടിക്കുല്ലാലൊ
വെലകൃത്തൊത്തയനൻ കേട്ടീല്ലാലൊ
ആട്ട്പ്പുടി[5]കേരി ചെല്ലുന്നോനും
ആട്ട്പ്പുടികേരിചെല്ലുന്നേരം
കല്ലേരിതണ്ടായൻ തീയനാണ്
മുക്കാലിപ്പീഠററിരിക്കുന്നോനും

---

1 തെണ്ട്യോണ്ടിററ്=തെണ്ടിയിട്ടും
2 ചിന്നം=കഷണം. ഇവിടെ വെററിലച്ചീന്ത് എന്നർത്ഥം.
3 മാൻെറ=ജന്മാരൻെറ
4 മാനൂടെ=ജന്മാരൻെറ
5 കേരി=കയറി

വെററില മുറുകാനും ഇപ്പുകയും
[1]ഒരയനാതന്നുങ്ങനെ കാണുന്നേരം
കണ്ടളും കണ്ടവരാകില്ലാലൊ
എട്ന്ന്‌വന്നെന്നും ചോദിച്ചില്ല
എന്തിന്‌വന്നെന്നും ചോദിച്ചില്ല
[2]എങ്ങ്‌നേററിററാചാരം ചെയ്തതില്ല
തച്ചോളി ഓമനകുഞ്ഞ്യാതേനൻ
[3]ഉള്ളരിശം പല്ലാൽ ഞെരിക്കുകയും
പറയുന്നുണ്ടോമന കുഞ്ഞാതേനൻ
കല്ലേരിതണ്ടായൻ തീയ്യാ [4]കേക്ക
ഒരിക്കല്‌ മുറുകാൻ [5]കൊണ്ടുവായെ
പകരം പറയുന്ന്‌ തീയ്യനല്ലൊ
എട്ന്ന്‌വന്നി[6]കരിന്തടിയൻ !
ഞാനൊരു മുറുക്കാൻ കൊടുക്കാറില്ല
ഞാനൊരു മുറുക്കാൻ കൊടുക്കാണെങ്കി
എന്റെ കുറുങ്ങോട്ടെ തമ്പുരാനെ
എന്റെ പടിക്കല്‌ [7]എങ്ങ്‌നുള്ള്യാല്‌
കെട്ടോടെ വെററിലകൊണ്ടവെക്കും
ചൂട്ടോടെ പൊകയിലകൊണ്ടവെക്കും
പറയുന്നുണ്ടോമനകുഞ്ഞാതേനൻ

---

1 ഒരയനാതന്നുങ്ങനെ=ഒതേനൻ അത്‌തന്നെ അങ്ങിനെ
2 എങ്ങ്‌നേററിററ്‌=എഴുന്നേററിട്ട്‌
3 ഉള്ളരിശം=ഉള്ളി (മനസ്സ്‌) യുള്ള അരിശം
4 കേക്ക=കേൾക്കുക
5 കൊണ്ടുവായെ=കൊണ്ടുവന്നാട്ടെ
6 കരിന്തടിയൻ=ഒതേനന്റെ നിറം കറുപ്പായിരുന്നുവെന്ന്‌ ഇതിൽനിന്ന് അനുമാനിക്കാം.
7 എങ്ങ്‌നുള്ള്യാല്‌=എഴുന്നള്ളിയാൽ
നാടുവാഴിയായ കുറുങ്ങോട്ട് കുറുപ്പിനോടുമാത്രമെ താൻ ബഹുമാനിക്കേണ്ടതുള്ളൂ എന്ന്‌ സാരം.

കല്ല്യരിത്തണ്ടായൻ തീയ്യാകേക്ക്
കെട്ടോടെ വെററില കൊണ്ടവെക്ക്
ചൂടോടെ പൊകയില കൊണ്ടവെക്ക്
കണ്ണാടെ കരിമ്പയ്ക്ക [1]കൊണ്ടവെക്ക്
പകരംപറയുന്ന് തീയ്യനല്ലോ
എട്ട്ന്ന്വന്നിക്കരിത്തിയൻ?
തച്ചോളി ഓമനകുഞ്ഞോതേനൻ
ഉറുമിതിരിച്ചോരടികൊടുത്ത്
തീയ്യനോ രണ്ട്കണ്ടം വീണും പോയി
തച്ചോളി ഓമന കുഞ്ഞ്യോതേനൻ
ആറ്റ്പ്പടിയുള്ളി പോരുന്നല്ലോ.
അന്നേരം പറയുന്ന കുഞ്ഞോതേനൻ
കണ്ടാച്ചേര്യോമന കത്തിച്ചാപ്പാ
എന്നെക്കാത്തിച്ചാട്ടം പോരണ്ടല്ലോ
എത്തിലേങ്കം പോയിക്കൊ കത്തിച്ചാപ്പാ
കല്ല്യരി തണ്ടാൻെറ [2]തീയ്യത്ത്യാനെ
തലയും കയിച്ചിട്ട് പായുന്നല്ലോ.
പറമ്പ്ക്കരുകാട്ട് പായുന്നല്ലോ
ആറ്റ്പ്പടിക്ക്താഴെ നിന്നിറ്റാനെ
[3]അളും നിലവിളി കൂട്ടുന്നല്ലോ
പറമ്പുക്കരുകാട്ട് കത്തിച്ചേരൻ
മാളിയുകളിലും കേട്ട്ക്കല്ലോ
പറമ്പ്ക്കരുകാട്ട് കത്തിച്ചേരൻ
മാളികപ്പടികീഴും പോരുന്നല്ലോ
ചോരിക്ക്ന്നോമന കത്തിച്ചേരൻ
കല്ല്യരിത്തണ്ടാൻെറ തീയ്യത്ത്യോട്

1 കരിമ്പയ്ക്ക=പകുതി പഴുത്ത അടക്ക
2 തീയ്യത്തി=തീയ്യൻ × തീയ്യത്തി
3 അളുംവിളി=നിലവിളി

എന്തിന് അയ്യംവിളിക്കുന്നത്?
പറയുന്നല്ലന്നേരം തീയ്യത്ത്യാന്
പറമ്പ്ക്കരുക്കാരട്ടെ തമ്പിരാനെ
[1]കടുത്തുരുവൈനാട്ടെ കരിന്തടിയൻ
എന്നാടെ തീയ്യനെ [2]കൊന്നവോളി
പകരം പറഞ്ഞല്ലോ കഞ്ഞിരച്ചൻ
ഒന്നിപ്പം കേക്കണൊ തീയ്യത്തിയെ
കാഞ്ഞിരപ്പൊത്തി വലിച്ചിട്ടാന്
തീയ്യനപ്പൊത്തിലതിട്ടുകണ്ണോം
വല്ലിക്കം ചിലവിനപളുക്കം തീയ്യൻ
തീയ്യനെകൊന്ന കരിന്തടിയൻ
[3]ഓന ഞാൻനൊക്കിപ്പിടിക്കവല്ലോ
അച്ചാളല്ലോമന പഞ്ഞാരത്തനാൻ
[4]അന്നാടത്താലെ നടന്നുട്ടിറ്
മീത്തലെടത്തിലും പോയന്നോനെ
മീത്തലെടത്തിലും ചെല്ലുന്നേരം
പടിവാതിലാടങ്ങടച്ചിക്കല്ലോ
കഞ്ഞിയെന്നോന് വിളിച്ചോളിന്ന്
ചോദിക്കുന്നേരം കഞ്ഞിക്കരി
മീത്തലെടത്തിലെ കഞ്ഞിക്കരി
ഞാനാണെ ഞാനാണെ കഞ്ഞിക്കരു
അച്ചാളെപ്പാതനാൻ ഞാനാണല്ലു
വാതില് ഉറക്കണെ കഞ്ഞിക്കരു
വാതില് ഉറന്നല്ലോ കഞ്ഞിക്കരി

---

1 കടുത്തുരുവൈനാട്=കടത്തനാട്
2 കൊന്ന + ഓളി=ബഹുമാനസൂചകമായി ഉപയോഗിക്കുന്ന പദം
3 ഓനെ=അവനെ
4 അന്നാടത്താലെ=ആ നടത്തത്തിലെ

ബന്ധുവിവിട്ട്ന്നിന്നലെ പോയിക്കല്ലോ
അന്നടത്താലെ നടന്നുട്ടിററ്
കൊയിലത്ത് കത്തോമൻനമ്പ്യാരോട്
ഓരോട്ടുംചെന്നല്ലേ ചോദിക്കുന്ന്
തച്ചോളെല്ല്യാത്തേനനെ കണ്ടീന്നോന്ന്
പകരംപറഞ്ഞല്ലോ നമ്പിയാറ്
ഞാനാള്ള്യാത്തേനനെ കാണപാറില്ല
അന്നടത്താലെ നടന്നുട്ടിററ്
പനങ്ങാടൻകേളോത്തും പോരുന്നല്ലോ
പനങ്ങാടൻചന്തുക്കുറുപ്പിനോട്
ഓരോടുമങ്ങനെ ചോദിക്കുന്ന്
തച്ചോളെല്ല്യാത്തേനനെ കണ്ടീന്നോന്ന്
പകരംപറഞ്ഞ് കുറുപ്പാണല്ലോ
ഞാനാള്ള്യാത്തേനനെ കാണപാറില്ല
അന്നാടത്താലെ നടന്നുട്ടിററ്
മീത്തലെടത്തിലും പോരുന്നല്ലോ
ചെന്നിററ് ചോദിച്ച് കുങ്കിയോട്
മീത്തലെടത്തിലെ കുഞ്ഞിക്കേക്കു
കടത്തുവൈനാട്ടെ കരിനാടിയൻ
[1]ഇവിടുററം വന്നീനോ കുഞ്ഞിക്കേക്കു
ചോദിച്ചുള്ളനേരം കുഞ്ഞിക്കേകി
കടത്തുവൈനാട്ടെ കരിനാടിയൻ
ഏന്നിച്ചാലാരാണെയെൻറ ഏട്ടാ
പകരംപറഞ്ഞല്ലോ കുഞ്ഞിച്ചേരൻ
തച്ചോളെല്ല്യാത്തേനനാണോമക്കു
പകരംപറഞ്ഞല്ലോ കുഞ്ഞിക്കേകി
പറമ്പ്കരുകാട്ടത്തെൻറ ഏട്ടാ
എനക്കള്ള്യാത്തേനനറിഞ്ഞുകൂടാ

1 ഇവടുററം=ഇവടെയോ മററോ

ഞാനൊള്ളാതെന്നെക്കണ്ടിക്കില്ല
[1]പട്ടാങ്ങമെന്നു്നിനച്ചു് ചേരൻ
അന്നടത്താലെ നടന്നിട്ടിററു്
ലോകനാർകാവിലും പോകണ്ണോനെ
വലിയപിറയില് കളികഴിഞ്ഞു്
തിരുമുമ്പില്വന്നാടനിക്കുന്നല്ലൊ
പതിനാറു് വെള്ളിപ്പണമെടുത്തു്
[2]ഭണ്ഡാരംവ്യുക്കു്പെരുക്കുന്നല്ലൊ.

തിരുമുമ്പില് തൊഴുതാടനിക്കുന്നല്ലൊ
വെട്ടിയുറത്തുള്ളതളപ്പാടു്
നമ്പൂരിക്കെന്നു് [3]മെയ്യല് വന്നു
പറമ്പുക്കുറുക്കളെ കഞ്ഞിച്ചേരാ
എന്തൊത്തസങ്കടപ്പാടു് ചേരാ
ഒതേനനെ കാണാഞ്ഞിട്ടാണോ ചേരാ
സങ്കടം പാരമാണോ കഞ്ഞിച്ചേരാ
അച്ചോളുല്ലോമന കണ്ണോതേനൻ
ഒതേനൻപടികേറി ചെല്ലുന്നേരം
ഏറെനിനവുള്ള തീയ്യനല്ലേ
കല്ലേരി തണ്ടായൻ തീയ്യനല്ലേ
മുക്കാലിപിറേറിതന്നതെന്തു്?
തീയ്യൻെറാൽതെററില്ലേ കഞ്ഞിച്ചേരാ
ഒതേനൻെറാൽ തെറുവുണ്ടോ കഞ്ഞിച്ചേരാ
[4]പിന്നും അതളപ്പാടുണ്ടാവുന്നു്
ഒതേനനെ കാണപ്പല്ലേ കഞ്ഞിച്ചേരാ

---

1 പട്ടാങ്ങം=നേരു്
2 ഭണ്ഡാരം വ്യുക്കു് പെരുക്കുന്നല്ലൊ=ഭണ്ഡാരത്തിൽപണമിട്ടു എന്നർത്ഥം
3 മെയ്യല് വന്നു=വെളിച്ചപ്പാടുണ്ടായി.
4 പിന്നും=പിന്നെയും

തെന്തന്നാനെ തെന്നൊ തന്തവല്ല്യാലൊ
കേട്ടുധരിക്കണം കത്തിച്ചേരാ
ചെവിട്ടൂന്നൊന്ന് [1]കേക്ക്ചേര
ഇന്നെൻറ തെന്നാനങ്ങില്ലെങ്കില്
ഇന്ന് ഞാൻ കാവിലങ്ങില്ലചേരാ
[2]വടക്ക്മുളക്മണിക്കോട്ടയിന്ന്
[3]തൊളിന്നാരെഴോള് പോന്ന്ചേരാ
അമ്മയിന്നക്കൊട്ടങ്ങല്ലൂര് കേരിപ്പോയി
പിന്നതെങ്ങളൂരാളങ്ങളായിനം
ആരാള്പോതവളാണ്ചേരാ
എന്റെയറിയത്തിയാണ് ചേരാ
മണിയൂർതെവരുത്തും കേരിപ്പോയി
പിന്നതൊളങ്ങോള് പോന്നൊണ്ടിറ്
എന്റെയറിയത്തിയാണ്ചേരാ
[4]കളിയാംവെള്ളിന്നാഴയെത്തുന്നോരം
വെള്ളത്തിനം പാരം മഹറിച്ചിട്ട്
തെങ്ങിന്റെമൊളിൽനിന്നാണ് ചേരാ
കള്ളറവുകടിച്ചിട്ടങ്ങോളുംപോയി
പായസച്ചോറ്മണംപൊന്തീററ്
അമ്മന്[5]പൊന്നേരി കേരിപ്പോയി

---

1 കേക്ക്=കേൾക്കുക
സുപ്രസിദ്ധമായ ലോകനാർക്ഷേത്രത്തിന്റെ ഉത്ഭവത്തെപ്പറ്റിയുള്ള ഒരു കഥയാണ് ഇവിടുന്നങ്ങോട്ട് വിവരിക്കുന്നത്.

2 വടക്ക്മുളക് മണിക്കോട്ട=കൊളിയൂർ ക്ഷേത്രമായിരിക്കാനാണ് വ.ി അവിടെ ശിവപ്രതിഷ്ഠയാണല്ലൊ. കൊടുങ്ങല്ലൂരിൽ ഭഗവതി സങ്കല്പമാണല്ലൊ. മണിയൂർതെരുവിൽ ഇന്നും ആ ക്ഷേത്രം നിലനില്ക്കുന്നുണ്ട്.

3 തൊള്=ഞങ്ങളും.

4 കളിയാംവെള്ളി=പുറമേരിക്കടുത്ത ഒരു സ്ഥലം. അവിടെയിന്നും ഭഗവതിക്ഷേത്രമുണ്ട്.

5 പൊന്നേരി=ശിവലിംഗപ്രതിഷ്ഠയുള്ള ദേവാലയം ഇവിടെ ഇന്നുമുണ്ട്.

പിന്നെത്താളു് മൂന്നാളു് പോന്ന്ചേരാ
മുത്തള്ളി [1]പെരുവള്ളൂരി കേരിപ്പോയി
പിന്നെത്താളു് രണ്ടാളു് പോന്ന്ചേരാ
ഏന്റെ അനിയത്തിയാണ്ചേരാ
[2]പാറങ്ങോട്ടമ്പത്താഴ്യെത്തുന്നേരം
വെള്ളത്തിനും പാരം ദാഹിച്ചിററ്
കൈതക്കണ്ടന്ന് വെള്ളമേററ് കുടിച്ചിററ്
[3]മാള്യാടപിശികിപ്പോയല്ലോചേരാ
പിന്ന ഞാനേകനല്ലുള്ളു ചേരാ
ഞാനിപ്പംതന്ന്യങ്ങനെ നടന്നോണ്ടിററ്
ഞാനിന്നിക്കാവില് വന്ന ചേരാ
മുങ്ങിക്കുളിക്കാൻ കുളവുംകണ്ടു്
കാററാറിയിരിക്കാൻ സ്ഥലവും കണ്ടു്
അരയാൽത്തറമേലിരുന്ന് ഞാനെ
അരയാൽത്തറമേലിരുന്നേരത്ത്
അച്ഛാളിയുള്ളോര് പെണ്ണുംപിള്ള
മത്തനനൊരാറേഴ് മാസല്യുള്ള
[4]മത്തനന്യൂമുക്കലു് തള്ളോണ്ടിററ്
കാവിൽച്ചിറയിൽ കുളിച്ചവള്
ഓള് കുളിച്ച് വരുന്നേരത്ത്
ഏന്നോടും തന്ന്യങ്ങനെ ചോദിച്ചല്ലോ
അരയാൽത്തറമേലും തന്നേയാണേ

---

1 പെരുവള്ളൂരി=കടത്തനാട്ടിൽ ഉള്ള മററൊരു ക്ഷേത്രം.
2 പാറങ്ങോട്ടമ്പ്=പുലയന്മാരുടെ ക്ഷേത്രം. ഇന്നും അവിടെ തിറയുണ്ടു്. പുലയന്മാരാണ് ഈ ക്ഷേത്രത്തിന്റെ ഉടമസ്ഥന്മാർ.
3 മാളോടക്ഷേണവാം + അവിടെ
4 മത്തനന്യൂമുക്കലു് തള്ളോണ്ടിററ്=മത്തനനേയും കക്ഷത്ത്വെച്ചുകൊണ്ടു്

താനെയിരിക്കുന്നതെന്തിനെന്ന്
അന്നേരം ഞാനും പറഞ്ഞ്യൊള്ള്ന്ന്
വെള്ളത്തിനും പാരം ദാഹിച്ചിററ്
ഞാനിങ്ങിവിടെയിരുന്നതാണെ
അന്നേരത്തൊള്ള് പറഞ്ഞെന്നോട്ട്
എട്ന്ന് വെള്ളംതരുവാനാണ്
മാണിക്കെറ്റും ദൂരം പോണെങ്കില്
ഞാനിന്ന് വെള്ളംതരുവനല്ലോ
അരയാൽത്തറയിൻെറ ചോട്ട്ന്നാണെ
കെരാലിപത്രമെന്ത് തിന്നാനുണ്ട്
അന്നേരത്താണെൻെറ കത്തിച്ചേരാ
[1]മരാപ്പൊരക്കെന്നാര കിണ്ടിവാങ്ങി
[2]ഓളച്ചിറയിലും തേച്ച്മോറി
കെരാലിപ്പത്രം കഴന്ന്ചേരാ
അരയാൽത്തറമേല് പാല്വെച്ച്
അന്നേരം ഞാനോപറഞ്ഞൊള്ളോട്
ഞാ്തന്നാൽ പാല്[3]ഞാകടിക്കൂല്ലാന്ന്
അന്നേരത്തെന്നോട്ട് ചോദിച്ചല്ലോ
ആര്തന്നാപാല് കുടിക്കുമെന്ന
അന്നേരം ഞാനും പറഞ്ഞിതല്ലോ
തുളിക്കൊരുണ്ണിതന്നാ കുടിക്കും ഞാനെ
അന്നേരത്തെന്നോട്പറഞ്ഞവള്
കുഞ്ഞനയാത്തേലും വെകപാനില്ല
ഉണ്ണിനമ്പൂരിവാൻ പോകവന്ന്
അന്നേരംഞാനോ പറഞ്ഞൊള്ളോട്
കുഞ്ഞനയരയാൽത്തറമേല്വെക്കെൻെറടോ

---

1 മരാപ്പൊരക്കെന്നാര=മരത്തെ പുരയിൽനിന്ന് ഒരു
2 ഓള്=അവളും
3 ഞാ=ഞാൻ

മൂന്നുവയസ്സാണെ കുഞ്ഞിച്ചൂരാ
ഞാനന്നങ്ങനെയായെയാണാലെ
ഇന്നാലപ്പുട്ടങ്ങിനെ പോക്കിറാണെ–
ഓലകൊണ്ട് പറാല് കെട്ട്യേനാക്ക്
ഞാനന്നൊരഞ്ചു് വയസ്സായെറെ—
പറാല്[1] പോക്യല്ലോ കുഞ്ഞിച്ചൂരാ
ഓലക്കൊണ്ടെമ്പലം കെട്ട്യേനിക്ക്
ഞാനന്നൊമ്പത് വയസ്സായാറെ
ഓലപ്പുര നീക്കീട്ടോടിട്ടിച്ചു
ഞാനന്ന് പതിനാല് വയസ്സായാറെ
ഞാനിന്നിതയിച്ചുമ്പ് ചൊട്ടിലിരുന്നിട്ടന്ന്
അങ്ങനെയത്യാതയനൻ കുഞ്ഞനാന്
ഞാനെൻറയെന്നെത്തവപായില്ല
അരികെനെടിക്കന്ന ചേരനല്ലോ
പകരംപറഞ്ഞല്ലോ കുഞ്ഞിച്ചൂരൻ
പറമ്പ്ക്കരുക്കാട്ടെ നായന്മാരെ
പറമ്പ്ക്കരുക്കാട്ട് പോയിറാണ്
ഞാലെന്ന് മുതികയിച്ചുവിടക്കൊണ്ടുപരണം
തിരുമുമ്പില് വെച്ചിട്ടിങ്ങാണിപ്പൂള്—
ഞാനിന്ന് മുതിനാഷമെല്ലോ
അങ്ങപ്പാടങ്ങനായുണ്ടാവുന്ന്
വേണ്ടാകളിക്കണ്ടാ കുഞ്ഞിച്ചൂരാ
നീയിപ്പം പോയ്ക്കോളെ കുഞ്ഞിച്ചൂര
പകരം പറയുന്ന് കുഞ്ഞിച്ചൂരൻ
പറമ്പ്ക്കരുക്കാട്ടെ നായന്മാരെ
പറമ്പ്ക്കരുക്കാട്ട് പോയിട്ടാന്
ഞെ കെട്ട് പൂട്ടവിടെ കൊണ്ടുപരിനെ

---

1 പോക്കുമല്ലോ=പോക്കിയല്ലോ

പാട്ട്പുരചുട്ട്ഞാൻ വെണ്ണീറാക്കും
കമ്പൻതൊററികെട്ടിയ കൊമ്പൻചൂട്ട
ഞെകെട്ട് ചൂട്ടയിവിട കൊണ്ടോരീന
പാട്ട്പുരചുട്ട്ഞാൻ വെണ്ണീറ്വാരും
പിന്ന്യും അരളുപ്പാട്ടുണ്ടാവ്ന്ന്
വേണ്ടാകളികണ്ട കണ്ടിച്ചേരാ
നിന്റെപേക്കാട്ട് പോട്ചേരാ
അങ്ങിന്യവിടട നിക്കന്നേരം
കാവിലനന്തനല്ല്യാണിപ്പോള്
ആനക്കംനന്നവിറക്കന്നല്ല്യോ
ആനക്കം നന്നവിറച്ചോണ്ടിറ്റ്
നല്ല്യോരലറലറ്യോണ്ടിറ്റ്
അലറികൊണ്ടോനല്ല്യ പറഞ്ഞൂട്ന്ന്
[1]അപ്പാച്ചിലോട്ന്നം പറഞ്ഞോണ്ടിറ്റ്
മീത്തലെടത്തിലും പറഞ്ഞ്ചെന്ന്
കല്ല്യറവാതിക്കൽചെന്ന്നിന്ന്
കല്ല്യറവാതിക്കന്നാണിപ്പോള്
ആനയങ്ങള്യലറുന്നല്ല്യോ
മനസ്സില്നിനക്ക്ന്ന് കഞ്ഞോരന്നൻ
ഭഗവതിമുഷിഞ്ഞൊത്തകാലന്നിക്ക്
കാവിലനന്തന്റെ [2]കുറാല്ല്യയിക്കക്ക്ന്നത്
പറഞ്ഞിറ്റ് വായവൻ പൂട്ടുമ്പെ
കല്ല്യറതുറന്നല്ല്യോ ആനക്കെട്ടി
തുമ്പികൈക്കെട്ട്യന്തിപിടിക്കന്നല്ല്യോ.
ഒതേനനെയന്തിപ്പിടിച്ചോള്ന്ന്
ആനപ്പുറത്തിലെടുത്ത്വെച്ച്

---

1 പാച്ചിൽ=ഓട്ടം

2 കുററ്=ശബ്ദം

മൂരികയറികൂടാനും പോരുന്നല്ലോ
മൂരികയറിച്ചല്ല്യെ കൊണ്ടുപര്ന്ന്
പുളിക്കൽപറമ്പ് കയറുന്നേരം
പറമ്പ്കരുക്കാളെ ചേരനാണെ
കോരിച്ചൊരിഞ്ഞ പനിയുംവന്ന്
വാരിച്ചൊരിഞ്ഞ [1]കരിപ്പുംവന്ന്
ചേരനെവിട്യങ്ങനെ വീണുപോയല്ലോ.
വെട്ടിയുറത്തുള്ളതള്ളപ്പാട്
ഇപ്പയിന്നെൻറ പടികീക്കണം
ചേരനെയെടുക്ക്ന്ന് നായന്മാറ്
മൂരിനായങ്ങ്കയററില്ലാലോ
ചേരനെടുത്താണും പോരുന്നോല്
പുളിക്കൽപറമ്പങ്ങ് കീഴുന്നേരം
ചേരനെവിട മരിപ്പുംപോയി



1 കരിപ്പ്=വസൂരി

# 2

## ഒതേനൻ
## വങ്കാളറ് കോട്ടയ്ക്ക് പോയത്

തച്ചോളുല്ലോമന കുഞ്ഞോതേനൻ
മാളികപ്പടികേറി ചെല്ലുന്നല്ലോ.
ചിത്തിരത്തൂണ് മുഖംമറിഞ്ഞ്
ആചാരംചെയ്യാട നിക്കുന്നല്ലോ
ചോദിക്കുന്നേട്ടൻകുറുപ്പന്നേരം
തച്ചോളുല്ലോമന കുഞ്ഞ്യോതേനാ
എള്ട്ത്തേക്കാന് [1]മനസ്സംകൃത്
ആനകരിമ്പിന് കൊതിച്ചപോലെ

പകരംപറഞ്ഞല്ലോ കുഞ്ഞോതേനൻ
ഒന്ന്ണ്ട് കേക്കണമെന്റേട്ടാ
പലതുംപറഞ്ഞ് ഞാൻ കേട്ടിക്കട്ടോ
വങ്കാളറ്കോട്ടേന്നൊരു കോട്ടൊള്ളത്
പെണ്ണാളെടുപ്പിച്ച കോട്ടപ്പണി
കോട്ടപ്പണി കാണാൻപോണെനിക്ക്

1 മനസ്സംകൃത്=പോകാൻ ആഗ്രഹിച്ചത്

പകരംപറയുന്നാളുണ്ടല്ലോ
ആര് ചതിച്ച ചതിയാണിത്?
വങ്കാളറ്കൊട്ടപ്പണികണ്ടോല്
മടങ്ങിമലനാട് കണ്ടിക്കില്ല
തന്നില്ലംകണ്ട് മരിച്ചിക്കില്ല
കേട്ട ധരിച്ചോളെ കണ്ണോത്തേനാ
ഞാനമൊതുകറി പോയീനല്ലോ

പന്തങ്ങാടൻചന്തുക്കുറുപ്പും ഞാനും
കോയിലത്ത് കണ്ണോമൻനമ്പിയാരും
കീഴയിൽപന്തങ്ങാടൻ ചന്തൂം ഞാനും
ഞാളൊര് നാലാള് പോയൊത്തേനാ
കോട്ടക്കൽകുഞ്ഞാലിമരക്കാരോട്
കപ്പലും വാടകക്ക് വാങ്ങിന്നാള്
കപ്പലിലേറിന്നാള് പോയൊത്തേനാ
പാതികടലിലങ്ങെത്തുന്നേരം
തെക്ക്ന്നൊരുമാനം കാറുംവന്ന്
കാററിലകപ്പല്പിടിച്ച്പോയി
കപ്പല്[1]തച്ച്പൊളിഞ്ഞുംപോയി
ഒററപ്പലയൊന്ന് കിട്ടി[2]ഞാക്ക്
ഒററപ്പലയിമേലാണൊത്തേനാ
ഞാളങ്ങൊഴുകിക്കളിക്കുന്നേരം
ചെങ്കീരിപൊന്മകള് കണ്ടിക്കന്നി
ഏഴ്ത്തട്ടും ഗോപുരമാളൂമന്ന്
ഓളിപ്പും കണ്ടല്ലോ കണ്ണോത്തേനാ
ചെറുതോണികപ്പല് കൊട്ടുണ്ടല്ലോ

1 തച്ച്=അടിച്ച് (ഇവിടെ കാററിൽപെട്ട പൊളിഞ്ഞു എന്നർത്ഥം)
2 ഞാക്ക്=ഞങ്ങൾക്ക്

ചെറുതോണിക്കപ്പലിൽ കേറിത്തോള്'
വങ്കാളറ്'കോട്ടക്കടപ്പിച്ചല്ലോ
ചെങ്കീരിപ്പൊന്മകള്' കത്തിക്കന്നി
ചൂതുകളിക്കവാൻ കൂടിത്തോള
ഉറുമിവാള്'വെച്ച്' കളിച്ച്'തോള്'
അതുവുമക്കന്നി ജയിച്ചോത്തേനാ
മോതിരംവെച്ച്' കളിച്ച്'തോള്'
അതുവുമക്കന്നി ജയിച്ചോത്തേനാ
ആടിമുണ്ടും മേൽമുണ്ടുംവെച്ച്'കളിച്ച്'തോള്'
കൈയ്യക്കന്നി ജയിച്ചോത്തേനാ
പട്ടുവാഴത്തോട്ടങ്ങളിനെ കൊള്ളുവാനായ്'
തോളങ്ങനെ[1]നിച്ചയ്'ച്ചേച്ചു കഞ്ഞോത്തേനാ
അഴിക്കരിയുമെ കല്പിച്ചോള്'
മൂവക്'ഉപ്പുമെകല്പിച്ചോള്'
തോള്'മരിക്കവാനായിപ്പോയി
ചെങ്കീരിപ്പൊന്മകള്' കത്തിക്കന്നി
ഓളുടെ മസ്സിപ്പുണ്ണാണോത്തേനാ
ഓള്[2]വെളുക്'കൊണ്ടും വിദ്യകൊണ്ടും
[3]കാണോണയച്ചൂട്ടു കഞ്ഞോത്തേനാ
കന്നിയറിയാതെ കണ്ടിട്ടാണ്'
അങ്ങിനാലെനാട്' കണ്ട'തോള്'.
പകരംപറഞ്ഞല്ലോ കഞ്ഞോത്തേനൻ
[4]എങ്ങടെക്കൊരാത്തല്' പോകുവാന്'
ഞാനിപ്പംതന്ന്യങ്ങനെകിയുന്നേരം

---

1 നിചൃയ്'ച്ചേച്ചു=നിശ്ചയിച്ചു
2 വെളുക്'=സാമർത്ഥ്യം
3 കാണോണയച്ചൂട്ടു=കാണാതെകണ്ട്' തിരിച്ചയച്ചു.
4 എങ്ങടെകിലും=എവിടെയെങ്കിലും

ഞാനുംകൂ[1]ടൊപ്പരം പോന്നപ്പാരാ
[2]പൊട്ടന്യും കൂടങ്ങനെ കൂടുവേണം
അറക്കിലാട്ടെന്ന മൊയിലകത്ത്
പൊട്ടനെപ്പോയെന്ന കാണൊന്നാത്തനാ
പതിനാല്‌ പൊൻവെള്ളരിയുണ്ടാത്തനാ
മുമ്പിനാലാക്കന്ന പൊൻവെള്ളരി
അറക്കിലാട്ടെന്ന മൊയിലകത്ത്
പൊട്ടന്റെമുമ്പിലും തൂക്കവേണം
പിന്നെയാക്കന്ന പൊൻവെള്ളരി
ഇവിടെയും തൂക്ക്യേക്ക കണ്ടൊന്നാത്തനാ
അറക്കലാട്ടെന്ന്[3]മൊയിലകത്ത്
നീചെന്നവിട പറയാത്തണ്ട്
ഞാചെന്നാപ്പൊട്ടനും പോരപ്പൂതലാ
മടക്കംതൊഴുതല്ലോ കണ്ടൊന്നാത്തനൻ
അന്നടത്താലെ നടന്നിട്ടിറ്റ്
അറക്കിലാട്ടെന്ന മൊയിലകത്ത്
ഒതേനൻചെന്ന് കളിച്ചോള്ളന്ന്
തിരുമുമ്പില്‌ചെന്നാട നിന്നൊന്നാത്തനൻ
[4]ഉണ്ണാരപ്പെട്ടിവത്തതിലൊടേ്
പതിനാറ്‌വെള്ളിപ്പണമെടുത്ത്
ഉണ്ണാരംതന്നിലങ്ങിട്ടാത്തനൻ
തൊഴുത്‌നടക്കല്‌ [5]നീക്ക്ന്നേരം
തുലിട്ടോതുണ്ണിക്ക് തെയ്യല്‌വന്ന്
വെട്ടിയുറഞ്ഞുള്ളതപ്പാട്

---

1 ഒപ്പരം = ഒന്നിച്ച്
2 പൊട്ടന്യും = പൊട്ടനെയും. അറക്കിലാട്ടുള്ള ക്ഷേത്രത്തിൽ പ്രധാന പ്രതിഷ്ഠ പൊട്ടൻദൈവത്തിന്റേതാണ്. വടകരയ്ക്കടുത്താണ് ഈ ക്ഷേത്രം.
3 മൊയിലകം = അമ്പലം.
4 ഉണ്ണാരം = ഭണ്ഡാരം
5 നീക്ക്ന്നേരം = നില്ക്കുമ്പോൾ

ഒട്ടും മടിക്കാണ്ട് പോരാടെതെന്നാ
കപ്പല് വാടകക്ക് വാങ്ങിക്കോളെ
വങ്കാളറ്കോട്ടകണ്ടെത്തുന്നേരം
കോട്ടയോടൊ[1]രാവളും കൊതവുമില്ല
മുക്കാതം കോട്ടയിരുമ്പഴിയാലെ
കാക്കാതം കോട്ടയോ ചെമ്പഴികൊണ്ട്
ഇഴച്ചുക്കിറുമ്പിനൊരാവതില്ല
കോട്ടയോട് കോട്ടനടന്ന്നോക്ക്
കോട്ടവടക്ക്പുറം നിന്നോതെന്നാ
കോട്ടക്ക്വടക്ക്പുറംനിക്കുന്നേരം
നീലനിറത്തിലും കാണുന്നത്
അതിപ്പം ഞാനാണെ കണ്ണെതാതെന്നാ
മഞ്ഞനിറത്തില് കാണുന്നത്
അതെന്റെ[2]കാവിലെ ചീരെച്ചാതെന്നാ
പതിനെട്ട് കച്ചൂരവാതിലുണ്ട്
പതിനെട്ടും ഞാനൊളുറന്നതും.
ഞാന്നകോട്ടേന്ന് പോരെച്ചാളവും
ഞാളിങ്ങെകോട്ടയിലുണ്ടാവച്ചല്ലോ
മുമ്പിനാലാക്കന്ന പൊൻവെള്ളരി
എനക്ക്തരേണാമെ കണ്ണെതാതെന്നാ
പിന്നെയാക്കന്ന പൊൻവെള്ളരി
ചിരുന്ന്കൊണ്ടക്കാട്ടുകച്ചതെന്നാ
മടക്കംതൊഴുതവർ പോരുന്നല്ലോ
മാണിക്കൊറ്റും മുരെയെതിക്കൊണ്ട്
തേച്ച്കുളിക്ക്ന്ന് കണ്ണെത്യാതെന്നൻ
കത്തികടിച്ചുല്ലോ കണ്ണെത്യാതെന്നൻ

---

1 ആവളും കൊതവുമില്ല=യാതൊരു സാദൃശ്യതയുമില്ല. (കോട്ടയിൽ പ്രവേശിക്കുവാൻ വിഷമമുണ്ട് എന്നർത്ഥം)
2 കാവിലെ ചീരു=കാവിൽ ഭഗവതി

ഏളയച്ചമാണിക്കോത്ത് വന്നോളണം
എന്നെയിന്ന് പൊന്നുതത് കൊണ്ടുപോയികൊണ്ടുപോരണം
അത്തരംവാക്കത്തന്നെ കേക്ക്ന്നേരം
നിന്ന നെലയിന്നം വീണ്പോയല്ലൊ
ഉരയിവിധിഫലം കത്തൃമ്പാട്ട്യ
ഇന്റെളച്ച പൊന്നുതത്തായിതന്നാളെ
ഞാനും മനസ്സാലെപ്ലോരാതിനാം
[1]ഇങ്ങനെകംകണ്ട് മരിക്കാരയന്ന്
എമ്മെന്റമ്മാമിക്കരയാളത്തി
പകരംപറഞ്ഞല്ലോ കത്തൃമ്പാടി
ഏളയച്ചതന്റെ മനസ്സുണ്ടെങ്കം
ഏളയമ്മ തന്റെ മനസ്സുണ്ടെങ്കം
മൂത്തച്ചൻ തന്റെമനസ്സുണ്ടെങ്കം
എന്റച്ചൻ തന്റെമനസ്സുണ്ടെങ്കം
കരുവാളരെത്തന്റെ വാളുംകത്തും
കൊത്തിയെടുക്കേല്ലു ഞാനിപ്പളെ
ഏടച്ചേരിപ്പുക്കോരെ ഇളയമ്മവോ
ഇന്റെവെളവുകൊണ്ടും വിദ്യകൊണ്ടേ
അമ്മമ്മാണിക്കോത്ത് കൂട്ടേണം
ഇന്റെമനസ്സുനോട്ടമെങ്കിലെ
അമ്മന്റെകാലും പിടിച്ചിപ്പൊറപ്പെട്ടാ
പകരംപറഞ്ഞല്ലോ കത്രിണിച്ചോറ
അന്നല്ലുന്നല്ലെ കത്തൃമ്പാട്ട്യ
കാവിലെചാത്താതന്റെതത്യമ്മ
ഇന്റെച്ച പൊന്നുതത്തായിതന്നാളെ
വടകപുറംകോണിത്ത് പോന്നിക്കല്ലോ

1 ഇണേങം-നിർഭാഗ്യമില്ലം

1 എന്നെമാണിക്കോത്ത് വന്നിക്കില്ല.
എങ്ങനെനെള്ളിട്ടിത്തരേണ്ടതാണെ
ഇന്റെമ്പളവുകൊണ്ടും വിദ്യകൊണ്ടും
അമ്മേനെ മാണിക്കോത്ത് കൂട്ടേണം
കത്തനാട്കള കൂട്ടന്നോള്
പാക്കത്തിവെച്ചും തണിച്ചിക്കോള്
അമ്പാടിക്ക് കത്തികൊട്ത്തോള്ന്ന്
അയപ്പിച്ചിപ്പോയ്ന്ന് കത്ത്യമ്പാടി
മാണിക്കോത്തുംപുരം പോയ്നല്ലൊ
കോയിക്കോട്ടങ്ങാടി പോയ്ന്നാല്
എയ്ന്ത്റ്പണത്തിന് ചരക്കംവാങ്ങി
ഞാറാഴ്ചവണ്ണം പൊലന്തുട്ടമം
മൂവ്വായിരമാളാടങ്ങെത്തിക്കൂടി
നാല്കോയിലോത്തെ രാജാക്കളും
2 രാലു എഴുന്നള്ളിക്കൂടന്നല്ലൊ
മൂവ്വായിരമാളാക്കൂടിപ്പോയി
കരക്കംവെള്ളിയുടെ മുറിക്കത്തെന്റ്
മര്ന്ന്പൊടിക്ക്ന്നോര്പാത്ത്ന്ന്
തോക്ക്വെളങ്ങ്ന്നോര്പാത്ത്ന്ന്
പറയുന്ന് രാമനാമത്തച്ചനെ
3 പടക്കാത്ത്പോരെന്റെ കത്തമ്പാട്യേ
പടനോറ്റിങ്ങനെ കത്തമ്പാട്യേ
പടക്കാത്ത്പോന്നല്ലൊ കത്ത്യമ്പാടി

---

1 എന്നോ-അതിനാലാം
ഭർത്താവു മരിച്ചാൽ, ഭർത്തൃഗൃഹത്തിൽ നിന്ന് സ്ത്രീ ഇറങ്ങിപ്പോകണം, പിന്നെ ഭർത്തൃഗൃഹത്തിൽ വരുവാൻ ആ സ്ത്രീക്ക് പാടില്ല. ഇന്നും നായന്മാരുടെ ഇടയിലുള്ള ഒരാചാരമാണ് ഇത്.
2 രാല്-അവർ
3 പടക്കാത്ത്-പടനോറ്റിരിക്കുന്ന അകത്ത്

മൂവ്വായിരാളെക്കൊണ്ടാൾകാട്ടി
മൂവ്വായിരം ഇപ്പുന്ന ഇപ്പൂണ്ടില്
തലകൊണ്ടുപോട്യല്ലോ കണ്ണത്തുമ്പാടി
വാളും കൈകൊണ്ടീടെടുത്തൊളുന്ന്
അപ്പാച്ചിലോട്ടന്നം പാഞ്ഞുകൂട്ടീററ്
മാണിക്കൊത്തുംദേരയിണ്ണത്തിക്കോരെണ്
വിളിച്ചു്പറഞ്ഞെല്ലോ കണ്ണത്തുമ്പാടി
ആരൂപ്പുടിപ്പോയ് കയറ്റന്നേരം
പിടിപിടി മുത്തപ്പാ വാളും കയ്യും
കണ്ണവണ്ണാടെയുമ്മന്റെ വാളും കയ്യും.




—:o:—

എങ്കിലും ബേണ്ടല്ലുന്നാന്നിപ്പോള്
നീയിംബടകരപോയിറാനെ
വടകരച്ചെക്കാലിച്ചോനോകെൻെറ
ആയിരരിയുടെട്ടപ്പിക്കണം
ബെണ്ടന്ന മുണ്ടും മുറിപ്പിക്കണം
[1]അരിയളതാന്ന് കയിച്ചിനോക്കട
പനമ്പറ നമ്പിക്കുറുപ്പെന്നോനെ
വേണ്ടും ചൊമട്ട്യാരക്കൂട്ടുന്നല്ലോ
വടകരച്ചെക്കാലിച്ചോനോകൻെറ
ഓൻെറുടെ പാണ്ട്യാലെപ്പോര്ന്നല്ലോ
ആയിരരിയുടെട്ടപ്പിച്ചല്ലോ
വെണ്ണന്ന മുണ്ടും മുറിപ്പിക്ക്ന്ന്
കുററ്യാടിക്കോയിലോത്തെ നാടാല്യൊളെ
ഒററപ്പൂരയൊളരിക്കുട്ട്ന്ന്
ആനക്കഴ്ത്തൊളം മുണ്ടുംകൂട്ടി
അങ്ങിനവിട്ട്യാട പാറന്നല്ലോ
ഒറാഴ്ചവനം പൊലണംതന്നല്ലോ
പനമ്പറനമ്പിക്കുറുപ്പെന്നോനെ
ചെപ്പനൊടങ്ങയി കയിക്കലാക്കി
ചോദിക്ക്ന്നോനനക്കുറുപ്പെന്നോനെ
കുററ്യാടിക്കോയിലോത്തെ നാട്ടവായിച്ച്യ
അരിയളവിവിടെതൊടങ്ങ്യാളെ
ആ ഏന്നാവാളതമ്പുരാനെ
അരിയളവാട തൊടങ്ങികണ്ട്
മുപ്പായിരം നായരവിടെത്തിക്കൂടി

1 അരിയളവ് കഴിച്ചുനോക്കുക. നായന്മാർ അവിടെവന്ന ചേരുമല്ലോ. അപ്പോൾ, അസാധാരണമായ ഈ അരിയളവിൻെറ കാര്യം അവരിലാരെങ്കിലും അന്വേഷിക്കുമെന്നും, അങ്ങിനെ നായന്മാരിലാരെങ്കിലും, കണ്ടപ്പൻെറ അടുക്കലേക്ക് പോകുവാൻ തയ്യാറാവുമെന്നുമാണ് തമ്പുരാൻ പ്രതീക്ഷിക്കുന്നതു.

ററപ്പാരയോളരിയുള്ളത്
നാനാഴുരിയാട [1]ചെയിപ്പുണ്ട്
ആനക്കഴ്ത്തോളം മുണ്ട്ള്ളത്
ഒര് കണ്ടംമുണ്ടാട ചെയിപ്പുണ്ട്
വന്നോര് നായരൊക്കെ പോയ്യൂട്ടല്ലോ
ഒഖിച്ചിരുന്നികത്തമ്പുരായെ
പെരുമ്പാണ്യംകോററോത്തെ പെററോരമ്മ
ചോദിക്ക്ന്നോമനപെററോരമ്മ
പെരുമ്പാണ്യംകോററോത്ത് കുഞ്ഞ്യാമറെ
കററ്യാടികൊയിലോത്ത്, കുഞ്ഞ്യാമറെ
അറിയുവുണ്ടോ അക്കൊയിലോത്തെന്ന്
നീയക്കൊയിലോത്ത് ചെല്ലാത്താല്
ഇന്ന്[2]തിരുത്തി പെപ്പിക്കല്ല
ആത്കേട്ട് പോര്ന്ന കുഞ്ഞ്യാമറ്
ആര്യപ്പടി ഇള്ളി പോര്ന്നല്ലോ
കററ്യാടിക്കൊയിലോത്ത് ചെല്ല്ന്നേരം
വന്നോര് നായരൊക്കെ പോയിക്കല്ലോ
രാമറകണ്ടിറും കാണാവുമം
അരുളിചെയ്യിന്നത്തമ്പുരായെ
പനമ്പറമ്പിക്കരുപ്പ്ന്നോനെ
രാമറക്കരിയാ കൊടുത്തില്ല്യേടോ
ചെയിപ്പ് നാനാഴുരിയുള്ളത്
രാമറ്ക്കല്ലേ കൊട്ക്ക്ന്നത്
മടിപിടിച്ച് നാനാഴുരിയും വാങ്ങി
കൈനീട്ടി മുണ്ടിങ്ങ്വാങ്ങുന്നേരം
അരുളിചെയ്യിന്നത്തമ്പുരായെ
പെരുമ്പാണ്യംകോററോത്ത് കുഞ്ഞ്യാമറെ

---

1 ചെയിപ്പുണ്ട്-ബാക്കിയുണ്ട്
1 തിരുത്തിപെപ്പിക്കല്ലേ-തിരവള്ളത്തിൽ പിഴപ്പിക്കയില്ലേ?

നീ കേക്കാനല്ല പറയുന്നത്
ഞാനെന്റെ [1]ബെദന പറയ്യാനല്ലോ
കൈതേരികണ്ടപ്പൻ കഞ്ഞുണ്ടപ്പൻ
എന്നോടക്കണ്ടപ്പൻ ചെയ്യപോലെ
ആരോടും ചെയ്യല്ലേ കഞ്ഞ്യാമരേ
എണ്ണായിരം നെല്ല് പാട്ടനെല്ല്
ആറായിരം പണം പാട്ടപ്പണം
കാലൊന്നിന് കിട്ടിവരവാറുണ്ട്
വല്യമ്മാനപ്പുൾത്തിത്തിപ്പെട്ടാരെ
നെല്ലൂളലായക്കവൻതന്നില്ലാലൊ
പായിസ്സാലൊര് കാശു വെതന്നില്ലാലൊ
തന്നില്ലസ്സമേടനക്കില്ലാലൊ
നാല്പത്തിനാലിന ഞാൻ പാടയച്ച്
നാല്പത്തിനാലിനം കൊന്ന് കണ്ടപ്പൻ
ഇമ്പികെയ്യിണെങ്കെരാന്യാന്നോളെ
ഉറുമിമേലത്തിരം ചാടാവന്ന
പറക്കംപെതന്നോടും വെട്ടികൊള്ളേ
കെട്ടപ്പുറത്തോട തീരുന്നേരം
അരിയോയൻവരുണ്ട് ചാടുട്ടല്ലോ
മുണ്ടും പറച്ചിത്തി ചാടുട്ടല്ലോ
ചോദിക്ക്ന്നോമനകഞ്ഞ്യാമറ്
കുറ്യാടികൊയിലോത്തെ നാട്വായിച്ചു
മുപ്പായിരം നായരിവിടെത്തില്ലാളൈ
വന്നോര് നായരൊക്കെ പോയോണ്ടാരെ
ആര് കേക്കാനിപ്പുറത്തതൊള്ളി

---

1 ബെദന–വേദന
2 ഇമ്പികെയ്യണെങ്കിൽ അവനൊരാനയാണ്
3 അവൻ അത്രമാത്രം ശക്തനായവനാണ് എന്നർത്ഥം
4 അരിയോരയൻ-അരി അവൻ

ഉരിയാടാതെ കിത്ത്യംപോര്ന്നല്ലോ
പെര്വാണ്യംകൊറോത്ത് ചെല്ല്ന്നേരം
ചോദിക്ക്ന്നോമനപെറോരമ്മേ
അറിയളവില്ലാത്തൊ കൊയിലോത്തും
അറിയളവിണ്ട് കൊയിലോത്തമ്മേ
ഇനിക്കുരിയൊട്ടും കിട്ടില്ലമ്മൊ
ഞാനക്കോയിലോത്ത് ചെല്ല്ന്നേരം
അറിയൊക്കളെന്നട തിറ്ന്ന്ക്ക്
ഞാനന്നാ കള്ച്ചും [1]വെര്ത്തളക്കെ
കഞ്ഞി വെക്കംബെക്കണേ പെറോരമ്മേ
അന്നേരത്തമ്മേല്ലെ ചോദിക്ക്ന്ന്
എള്ളപ്പുറാപ്പൂടെ കഞ്ഞ്യാമറെ
എന്നക്കംബയനാട്ട് പോണെന്റമ്മേ
കൈതേരി കണ്ടപ്പനമ്പ്യാരോടെ
പാട്പിരിപ്പിക്കാൻ പോണെനക്കെ
അയ്യംകൊട്ത്തല്ലൊ പെറോരമ്മെ
കൈതേരി കണ്ടപ്പൻനമ്പിയാറ്
നാല്പത്തിനാലിനകൊന്നോനാണേ
ഉറുമിമ്മലൊതിരം പാടിക്കാളെ
ഇമ്പിക്കുള്ളിണെങ്കിലൊന്യാനെന്ന്
ഞാനംപറഞ്ഞിറ് കേട്ടിക്കല്ലൊ
[2]ഇന്നവെ കൊലച്ചല്ല്യ കഞ്ഞ്യാമറേ
പകരംപറഞ്ഞല്ലൊ കഞ്ഞ്യാമറ്
അയ്യംബ്ളിക്കല്ലെ പെറോരമ്മേ
ഞാനും ബയനാട്ടിപ്പോവ്വല്ലൊ
കൊയിലോത്താളും പോയിപ്പോരെച്ചളെച്ച

1. ഞെറ്ത്തളക്കെ-വരമ്പോളക്ക്
2. ഇന്നവെ കൊലച്ചല്ലേ-നിന്നെ അവൻ കൊല്ലുകയില്ലേ?

ഉറമീമലോതിരം ചാടിക്കാട്ടും
വേഗം പടികടന്നി പോയിക്കോളെ
പകരംപറഞ്ഞല്ലോ കത്ത്യാമറ്
കൈക്കരികളൊത്ത് പൊറോറാമ്മെ
മരിക്കാൻ മനസ്സുണ്ടാക്കോയിടാറ
നാടപാണികന്ന്കരി ഞാൻ പോന്നതമ്മേ-
[1]ദായിച്ച്യാറ്വെള്ളം തരവേ അമ്മെ
പകരംപറഞ്ഞല്ലോ പൊറോറാമ്മെ
ദായിച്ച്യാറ്വെള്ളം തരുവാനാണെ
[2]കെരട്ടിമ്മണ്ണാടൊ ചത്തിക്കല്ലൊ
അന്നേരം പറഞ്ഞല്ലോ കത്ത്യാമറ്
ചെത്ത്കരിക്കൊന്ന് താമ്മ അമ്മെ
പകരംപറഞ്ഞല്ലോ പൊറോറാമ്മെ
[3]പറമ്പ്മുറിച്ചൂട്ടി പാട്ടാളെ
എന്നാലൊര്കിണറി പാലാണല്ലോ
പാല് തെരണ്ടല്ലോ പൊറോറാമ്മെ
പകരംപറഞ്ഞല്ലോ പൊറോറാമ്മെ
ഇന്നലെ പള്ളുന്തരന്നിക്കില്ല
എന്റെ മകനോവുതംമുമ്പാണെ
[4]വേഷം പടികടന്നി പോയിക്കോളെ
എന്റെ മകനിന്നെഞ്ഞാനിപ്പൂള്
ഇന്നാട്ടിലെക്കാര് നരിയാണല്ലോ
പകരംപറഞ്ഞല്ലോ കത്ത്യാമറ്
ഇന്റെ മകനാണെ പൊറോറാമ്മെ

---

1 ദായിച്ച്യാര്-ദാഹിച്ച്യാൽ
2 കിണററിൽ പാമ്പ് ചത്തിട്ടണ്
3 പറമ്പ് മെല്ലാട്ടം കൊട്ടത്തിരിക്കുന്നു. അത്കൊണ്ട് ഇളനീർ പറി
ക്കാൻ സാധിക്കുകയില്ല
4 വേഷം-വേഗം

ഇന്നാട്ടിലെരക്കാര് നായിമാരൊന്നി
[1]ഇമ്പന്ന ഞാനൊന്നാര് പുലിക്കുട്ട്യോനെ
യോഗം വിധിയൊന്നക്കൊണ്ടെങ്കിലും
സംഗതി [2]കല്പ്പന കൊണ്ട്യേങ്കിലും
ഇന്റെ മകന്റെ തല കൊത്തിററ്
[3]ഇന്റെയികൊണ്ടത്തെത്തരവെ അമ്മെ
പടിക്കന്നിനിക്കാററില് കളിപ്പിറാതലൊ
വെള്ളത്തിനും പാരം മയിച്ചിററ്
രാമറ്ക്ക് നടകപാൻ [4]കൊതംപോരാലൊ
ആള്പ്പടികീത്തി പോര്ന്നൊയെ
ആട്ന്നൊള്ളുവഴി നടക്കന്നേരം
കാളേന മെക്ക്ന്നോര് ബാണച്ചെക്കെ
കാളേന മെക്ന്നച്ചെക്കനല്ലേ
പറയുന്നൊണ്ടേമന കത്ത്യോമറ്
കാളേന മെക്ക്ന്നോര് [5]ബാണച്ചെക്കാ
വെള്ളംകടിവീട് പൂണ്ടെങ്കില്
പൂണ്ട്യെവരക്കും പണം തരവെ
കാളേന മെക്കന്നോര് ബാണച്ചെക്കെ
എസ്റക്കോല് പൂണ്ടിക്കാട്ട്ന്നല്ലോ
കീഴ്ന്ന്വന്നെള്ളോര് തമ്പുരാനെ
തെണ്ട്യെര് കൊട്ടേക്കയര്യാംപൊള്ള്യ
തെര്കിണ്ടി പാലിപ്പും കിട്ടുവല്ല്യാ
പൂണ്ട്യെവരക്കും പണം കൊട്ടുത്ത്
തെണ്ട്യെര് കൊട്ടേല് ചെല്ല്ന്നല്ലോ

---

1 ഇമ്പന്ന-ഇത വന്ന
2 കല്പ്പന-കല്പന
3 ഇന്റെയി-നിന്റെകൈയിൽ
4 കൊതം-ശേഷി
5 ബാണച്ചെക്ക-പാണച്ചെക്കൻ

അരുപ്പടികാരി ചെല്ല്ന്നേരം
തൊണ്ട്യൂര് കോട്ടേലെ കന്നികളെ
പൊരണ്ടരിപ്പാണ്ടി നടക്കകത്തും
രാമറ് പടികാരി ചെല്ല്ന്നേരം
കയ്യുപിടിച്ചും കയറ്ന്നല്ലോ
കീഴ്ന്ന്വന്നുള്ള ചങ്ങാതിയെ
എന്തിക്കിന്നാരെന്നൂടെ ചങ്ങാതിയെ
അന്നേരം രാമറ് പറയുന്നല്ലോ
തൊണ്ട്യൂര് കോട്ടേലെ ചങ്ങാതിയെ
എനക്കിന്റെ പേരൊട്ടുപറഞ്ഞൂടാലൊ
പോയെളും വന്നതു ചങ്ങാതിയെ
ആരെല്ലൊ ഞാനൊ പറയണ്ടിക്കി
വെള്ളം കുടിക്കണം ചങ്ങാതിയെ
അത്രയും വാക്കല്ലും കേട്ടന്നേരം
വിളിച്ചുപറഞ്ഞല്ലോ കന്നികളെ
തൊണ്ട്യൂരെ കോട്ടേലെ കന്ന്യാത്ത്യേള്ളു
കീഴ്ന്നൊരു ചങ്ങാതി വന്നിറ്ണ്ടു
ഒര് കിണ്ടി പാല് വേഗം കൊണ്ട്വായെ
തൊണ്ട്യൂര് കോട്ടേലെ കന്ന്യാത്ത്യേള്ളു
പൂവൻപഴവും മലർപൊടിയും
വെള്ളിത്തളികേം വാരിവെച്ചി
കാച്ചിത്തണിഞ്ഞൊറ് പാലെടുത്ത്,
കിണ്ടിന്നാമാനം പകരുന്ന്
ചീനാരണിലെ പഞ്ചസാര
പാലിലും വാരികലക്കിക്കൊണ്ട്
പാല് പടിക്ക[illegible]ന്ന്
പാല് കുടിച്ചോന്റെ ദാഹംകെട്ട്
പയംതിന്നിറ്റോന് വെശപ്പുംകെട്ട്

പൊടിതിന്നിറ്റാനത്തണ്ണുംവീണ്
ചോരിച്ചില്ലെന്നേരം കത്തിക്കയ്യെ
[1]ഇണത്ത്യേടപ്പ്രായിനം ചങ്ങാതിയേ
ഇന്റ്വൂടെ പേരെന്തേ ചങ്ങാതിയേ
അന്നേരം പറഞ്ഞല്ലോ കത്ത്യാമറ്
പെരുവണ്ണ്യം കോറോത്ത് രാമറ് തന്നെ
ഉന്റുടെ പേരെന്തേ ചങ്ങാതിയേ
അന്നേരം കയ്യെ പറയുന്നല്ലോ
പെരുവണ്ണ്യം കോറോത്ത് കത്ത്യാമറേ
തൊണ്ണൂറ കോട്ടേലെ കയ്യെ തന്നെ
ഇണത്ത്യേടപ്പോന്നെന്റെ കത്ത്യാമറേ
പകരംപറഞ്ഞല്ലോ കത്ത്യാമറ്
തൊണ്ണൂറ കോട്ടേലെ കത്തിക്കയ്യോ
കൈതേരി കണ്ടപ്പൊന്നപ്യാരോട്
കുറ്റ്യാടി കോയിലോത്തെ തമ്പുരാന്റെ
പാട് പിടിപ്പിക്കാൻ വന്ന തന്നെ
പകരംപറഞ്ഞല്ലോ കത്തിക്കയ്യെ
ഉണ്ണ്യേന്റവ്വേലെ കത്ത്യാമറേ
ഓരോ ഉറുമിക്കയ്യോ ഇരന്ത
ഉറുമിയെലോതിരം പാടപ്പുക്ക
ഇമ്പിക്കയ്യേണെന്നൊര്യോന്യാന്നല്ലോ
നാല്പത്തിനാലിന കൊന്നിക്കല്ലോ
താക്കോലോളം പാതം നീയാന്നല്ലോ
ഇന്നാട്ടിലേക്കൊരു് നരിയാന്നല്ലോ
[2]അങ്ങോര് കരിപ്പിന പെടിച്ചിററ്

---

1 ഇണ്യേട-നീ എവിടെ

2 കരിപ്പിനി-ദ്രോഹിയെ. ദ്രോഹികളായവരെ സൂചിപ്പിക്കുവാൻ ഉപയോഗിച്ചുവരുന്ന ഒരു വാക്കാണിത്.

കൈതേരി കണ്ണോന്റും പാഞ്ഞ്ചെന്ന്
അമ്പുംബില്ലുംകൊണ്ടോ [1]ഠിരന്തിരി
കൈതേരി കണ്ണപ്പനമ്പിയാറ്
ഞെട്ടിയൊണന്നല്ലന്നമ്പിയാറ്
ആരുപ്പടിക്കലും പാഞ്ഞ്ചെന്ന്
എന്തിനിയമ്പുവിളിക്കുന്നത്
പകരംപറഞ്ഞ് പണിപ്പിള്ളര്
കൈതേരി കണ്ണോത്ത് തമ്പുരാനെ
കാളമണിച്ചും തെളിക്കുന്നേരം
കീഴ്ന്നോര് തമ്പുരാൻ വന്നിരൊള്ളു
പൂട്ടേറിപ്പാഞ്ഞ് കയറൂട്ടെല്ലോ
പൂട്ടേറും കൊത്തിയറുത്തല്ലോ
പണിക്കുള്ളകന്നൊന്നിന കൊണ്ട്പോയി
പകരംപറഞ്ഞ് തന്നമ്പിയാറ്
പറഞ്ഞുടിം പറഞ്ഞുടിം പിള്ളരെയിപ്പം
പുലിമാലക്കാട്ടുക്ക് പാഞ്ഞ്ചെല്ലേ
പുലിമാലക്കാട്ടുലെ കാടചുറ്റു
[2]എയ്യ്കൊട്ടമ്പും തെരതെച്ചവില്ലും
താനിന്നെടുപ്പിച്ചും [3]വന്ദുരാട്ടെ
പുത്തരികണ്ടത്തി പോയിറാന്ന്
മുട്ടുംമുറിച്ച് മുട്ടംതീയിട്ടിറ്
തീയമ്പ് ചുട്ടെരിയിത്തുടങ്ങ്
അപ്പുറെ ഞാനും അങ്ങെത്തിക്കോളും
പുലിമാലക്കാട്ടുലെ കാടചുറ്റു
ഇരുപത്തിരണ്ടെണ്ണം കാടന്മാറ്
തോലമ്പയിലിറും ചെല്ലുന്നല്ലോ

1. ഉണന്തിരി-മഹാളം
2. എയ്യ്-എഴ്. എയ്യ്കൊട്ടമ്പും-എഴ്കൊട്ട അമ്പും.
3. വന്ദുരാട്ടെ-വന്നോട്ടെ

എണ്ണായിരംനെല്ല്‌ പാട്ടനെല്ല്‌
ആറായിരംപണം പാട്ടപ്പണം
കെട്ടിയിരിപ്പാണിതാൻ വെച്ചിറുണ്ട്‌
1ചോട്ടാളറിഞ്ഞ്‌വിദ്യകപാവണം
തലകൊത്തനുട്ടതെല്ലാകത്ത്യാമാറ്‌
നാട്‌നടനം പിടിക്ക്‌ന്നല്ലോ
വയനാടയിമ്പത്തികൊതനാട്‌
കൊട്ടമലകതിരന്റാപ്പ്‌വരണ്യൂരെല്ലാം
തൊണ്ട്യൂരക്കൊട്ടേനെറതിരൊളുവപ
പിടിച്ചോര്‌നാട്ടിന്‌ ശരംകെത്ത്‌ന്ന്‌
മുഹൂർത്തംമൂന്ന്‌കോലമെയതി്‌
മുഹൂർത്തംമൂന്നവെടിയുംവെച്ച്‌
തലതുകിമിട്ട്‌ക്ക്‌ണ്‌ന്ന്‌ കത്ത്യാമാറ്‌
കൈതേരികണ്ടോത്ത്‌ പോര്‌ന്നല്ലോ
കൈതേരികണ്ടോത്ത്‌ചെല്ല്‌ന്നേരം
എട്ടവെട്ടംകൊണ്ടലിരിന്ന്‌ക്കല്ലോ
തലകൊണ്ടചാടിക്കൊട്‌ക്ക്‌ന്നല്ലോ
കൈതേരികണ്ടോത്ത്‌പൊറോരമ്മേ
ഇത്തിരിപ്പുടികലെറിക്ക്‌ന്നേരം
ആറാല്‌ കളിച്ചോളെ പൊറോരമ്മേ
പതിനാലായെന്റെ പൊൻതാക്കോല്‌
2എട്‌ത്തതവാനെട്ടത്തൊളപ്പാണോ
പറയ്‌ന്നല്ലനേരം പൊറോരമ്മ
കൈതേരികണ്ടോത്ത്‌ കത്താതെല്ല്യ
പൊൻതുണിയെട്ടതിറുട്ടകപ്പാതെല്ല്യ
പൊൻമുണെടുത്തും മെയ്‌മാടീറ്‌

1. ചോട്ടാളർ-ചുമട്ടുകാർ
2. എടുത്തതുവാനോ അല്ല എടുക്കണോ?

# 12

# നമ്പറ്ചെട്ടിയും തച്ചോളി ഉണിച്ചാറയും

എടവട്ടംപൂങ്കാവില് നമ്പറ്ചെട്ടി
ഓന്റെചമയം ചമയ്ന്നല്ലൊ
അന്നേരംചോദിച്ച് ചെട്ടികള്
മക്കള് മരുമക്കള് ചെട്ടികള്
എവിടപ്പുറപ്പാടെന്നാരെങ്ങോന്
പകരംപറഞ്ഞല്ലൊ നമ്പറ്ചെട്ടി
കടത്തുവയ്നാടോളം [1]പോരേണ്ടൂരണം
പകരംപറയ്ന്ന് ചെട്ടികള്
അറിഞ്ഞുഅറിയാതെങ്ങാനിപ്പള്
കടത്തുവയ്നാട്ടേക്ക് പോരേക്കറ്
കടത്തുവയ്നാട്ടേക്ക്പോരേയാലോതം
മടങ്ങിമലനാട് കണ്ടോലില്ല
തന്റെയില്ലംകണ്ട് മടിച്ചാലില്ല
തച്ചോളിമ്മേലെടന്നാനിയന്തേരി
ഓല്മടക്കിയയക്കാല്ലാലൊ
കേട്ടുംകേട്ടവറാക്കില്ലാലൊ

1. പോരേണ്ടൂരണം = പോയ്‌വരണം

മാളികയറിയിന്നപ്പാവുംവാങ്ങി
ചിത്തിരത്തുണ്യാരിനിന്നണിച്ചാറ
അന്നേരംചെട്ട്യെല്ലച്ചോദിക്കുന്ന്
തച്ചോളിയുണ്ണിച്ചാറ കത്തനൊകേകേ
ഇൻെറമ്പലിയേട്ടനെടപ്പോയെ
പകരംപറഞ്ഞല്ലോ കുഞ്ഞുണിച്ചാറ
തുളിയംമാക്കുകളരിക്കല്
ഏട്ടേപയററാനം പോയിക്കല്ലോ
പിന്നെയും ചോദിച്ചുചെട്ട്യാനല്ലോ
ഇൻെറ ചെറിയേട്ടനെടപ്പോയി
മഞ്ഞയിലങ്കക്കളരിക്കല്
ചെറിയേട്ടെ തന്യാങ്ങനെ പോയിക്കല്ലോ
പിന്നെയുംചോദിച്ചുചെട്ട്യാനല്ലോ
തച്ചോളിച്ചുണിച്ചാറ കത്തനൊകേകേ
ഉടപ്പാരത്തെകാനം തന്നോലുണ്ടോ
പകരംപറഞ്ഞല്ലോ കുഞ്ഞുണിച്ചാറ
ചെറിയേട്ടികൊണ്ടിറങ്ങക്ക്ന്യാളെ
ചെറിയേട്ടെകൊണ്ടിറക്കേക്ക്ന്യാനെ
ഏട്ടനോയിച്ചാരം തന്നോളില്ല
അന്നേരംചോദിച്ചുചെട്ട്യാനല്ലോ
ഞാൻതരട്ടേൻെറ കുഞ്ഞുണിച്ചാറെ
അന്നേരംചോദിച്ച് കുഞ്ഞുണിച്ചാറ
ഇങ്ങളിപ്പാന്നെന്തും ചെപ്പിറാനെ
ഞാനാണ്ണവാദം പറയേണ്ടു്
അന്നേരംപറഞ്ഞല്ലോ നമ്പറ്ചെട്ടി
തച്ചോളിച്ചുണിച്ചാറ കത്തനൊകേകേ

1. ചെറിയേട്ടൻ (ഒതേനൻ വാഴിത്തറിട്ടാണ് ഉണ്ടുക്കുന്നത്. (വിവാഹം കഴിഞ്ഞിട്ടില്ല എന്നർത്ഥം.)

ഏല്ലായികളിക്ക്ന്നേ കുഞ്ഞിക്കണ്ണ
കുഞ്ഞന്റെ അട്ടുംപൊളി കേക്കമ്പം
ചെവിട്ക്കൊട്ടത്തല്ലൊ കുഞ്ഞിക്കണ്ണ
മാനംബായിലില് നോക്ക്ന്നേരം
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെയാണെ
വളംപട്ടം പൂങ്കാവില് നമ്പറ്ചെട്ടി
കച്ചിലിറ്ക്ക്യാണ്ട് കൊണ്ട്പോന്ന്
മാനിച്ചും തന്ന്യങ്ങനെ കാണ്ന്നേരം
ഏത്തകെട്ട്യാറുമെയ്യാന്ന് കല്ലിക്കലാക്കി
മാളിക [1]കോണ്യുള്ളി പറഞ്ഞ കണ്ണ
ചെട്ടിന ചൊന്നം തട്ക്ക്ന്നല്ലൊ
ചെരട്ട്യാട് കൊണ്ട പൊയിട്ട്ണ്ട്
വിളിച്ചിപറഞ്ഞല്ലൊ കുഞ്ഞിക്കണ്ണ
ഉത്തരവെനാട്ടുമത്ത് കുഞ്ഞ്യാമരെ
പറഞ്ഞൂടെ പറഞ്ഞൂടെ കുഞ്ഞ്യാമരെ
ദുളിയം മാക്കുമളരിക്കലെ
തച്ചോളി കോമക്കുറുപ്പോടാണ
ചെന്ന്പറഞ്ഞേനേ കുഞ്ഞ്യാമരെ
വളപട്ടം പൂങ്കാവില് നമ്പറ്ചെട്ടി
തച്ച്യോളിച്ചുണിച്ചാറ കുഞ്ഞനെയാന്
കച്ചിലിറ്ക്ക്യവെ കൊണ്ടെപോവുമ്മം
ഉത്തരവെനാട്ടുമത്ത് താഴെയാന്
തൊനിബെയിലിത്തട്ടത്തിട്ടുണ്ട്.
[2]വെത്തപ്പെട്ടിങ്ങ് ചെവിവാംപറ
ഞന്ന് പറഞ്ഞോന്ന് നടന്നാംകൊണ്ട്
ഞാറ്റ് കുരിക്കാറത്തിപ്പായി.

---

1. കോണ്യുള്ളി - കോണി ഉള്ളി
2. വെത്തപ്പെട്ടിങ്ങ് - പ്രതിയിൽ ഇവിടെ

ഓന്നത്താച്ചാട തീര്ന്നേരം
തെക്ക്ന്നൊരുസ്സാരം കേക്ക്ന്ന്ണ്ട്
വളപട്ടം പൂങ്കാവ്ച്ചെട്ടികള്
കറങ്ങോര് പട്ടാളം കീച്ചിറവുണ്ട്
ഉസ്സാരം കേട്ടാടന്ക്ക്ന്നല്ലാ
മത്മക്കിളിമകെ ചോദനാംകട്ടി
തച്ചോളെപ്പെല്ലാമിനാ കണ്ടത്തുര്ത്തന്നാ
പാളൃത്തി[1]പ്പാണ്ടത്ത് കയര്യട്ന്ന്
പാളയംകൊത്തിയൊടക്ക്യട്ന്ന്
ഇരുപത്തിരണ്ടെണ്ണം ചെട്ടികള്
ഇരുപത്തിരണ്ടിനെ കൊല്ല്ന്നോല്
വളപട്ടം പൂങ്കാവ് പാഞ്ഞ്കാരി
തിരിഞ്ഞു മറഞ്ഞാളെല്ലാരൊത്തൂട്ന്ന്
കൈയും കൊത്തിയെരക്കിയല്ലോ.
ഉപ്പ്ചെരട്ടയന്താ ത്യായിട്ടും
കൈക്കെപൊറിക്കിച്ചു കണ്ടത്തൂര്ത്തെനാൻ
ഓക്കെ ചോമടാക്കി കെട്ടിക്കിന്ന്
മാണിക്കറ്റും ദൂരം കെട്ടിക്ക്ന്ന്.

---

1 പാളൃത്തിൽ - പാളയത്തിൽ

കത്തികടിച്ചനെ കത്തുണിച്ചാരെ
ഉത്തിരോ ഇല്ല്യ പകരോനില്ല്യ
തണ്ണന്തിമോന്ത്യാടെ പാറത്താരെ
അച്ചോളെപ്പെല്ല്യാമന കത്തെത്യാതേനെ
കൊട്ടമാലകങ്കീന്റെ പടിഞ്ഞാററല്
മതിക്കെട്ടാരങ്ങ്ന്ന് കത്തെത്യാതേനെ
ഒറക്കത്ത് കണ്ടല്ലോ കത്തെത്യാതേനെ
അച്ചോളെപ്പാതെയനാ പൊന്മകനെ
ഉടമതിക്കെട്ടൊരങ്ങ്ന്ന്
ക്രൂരിയൊടാവതിരിപ്പെണ്ണുള്ളത്
ഇപ്പംമരിക്കപല്ലോ പൊന്മകനെ
ഓള് കളിച്ചീറെ കത്തെത്യാതേനാ
ഈറ്റ് മംമാററിക്കണ്ടില്ലേരലാ
മായിച്ചോതവെള്ളം കടിച്ചീല്ലേലോ
ഇപ്പംമരിക്കല്ലോ കത്തുണിച്ചാറ
തെട്ടിയാണന്നല്ലോ കത്തെത്യാതേനെ
കണ്ടാളച്ചുര്യാമന ചാപ്പനെയാണ്
ചാപ്പനപ്പായി [1]വിളിച്ചാണത്തി
കണ്ടൊച്ചുര്യാമന കത്തിച്ചാപ്പാ
എന്നുടെ മാണിക്യത്തൊനേചാപ്പാ
എന്തൊരലനൊലവന്നിക്കെന്ന്
തോനൊന്നറാത്തില്ല്യ കത്തിച്ചാപ്പർ
ചങ്ങലവട്ടതിരിന്നാത്തി
രാവ്പകലായി പോരുന്നാല്
മണിക്കൊത്തും ദൂരം ചെല്ല്ന്നേരം
പടിവാതിലോട അടച്ചിക്കല്ലോ
ചെന്ന് വിളിച്ചല്ലോ കത്തിരത്തേനെ
വളയത്തളങ്കന്യർന്റുത്യമോ

1 വിളിച്ചാണത്തി - വിളിച്ചുണർത്തി

ബാതില് തൊറക്കീനെന്റടത്ത്യമ്മാ
വളയത്തെളങ്കുന്യാളെടത്ത്യമ്മ
ഒര് വിളികൊണ്ടത് വിളിയാട്ടീറ്റാ
പടിവാതില് വന്നംതൊറക്ക്ന്നല്ലൊ
അന്നേരംചോതിച്ചു കുഞ്ഞ്യാളുതന്നെ
വളയത്തെളങ്കന്യൊന്റടത്ത്യമ്മാ
എന്തൊര് വന്താനെന്റടത്ത്യമ്മ
അന്നേരം കന്നിപറയ്ന്നല്ലൊ
തച്ചോളിക്കല്ലാമന കുഞ്ഞ്യാളുതന്നാ
ഇന്നേക്ക് മൂന്ന് ദിവസമായ്യ
കഞ്ഞത കുളിച്ചിറ്റ കുഞ്ഞ്യാളുതന്നാ
ഈറ്മ്മെമാറ്റ്വാളൂട്ടത്തിറ്റില്ല
മായിച്ചോള് വെള്ളം കുടിച്ചിറ്റില്ല
പടിഞ്ഞാറ്റംപൊരച്ചുകട്ടില്മ്മല്
കമ്പിട്ടയക്കൊണ്ടും ചീണിക്കല്ലൊ
അന്നേരൊതയനെ ചോദിക്ക്ന്ന
വളയത്തെളങ്കന്യൊന്റടത്ത്യമ്മാ
എന്ത് ചെയിതുണിച്ച്യാരാടെ
പകരംപറഞ്ഞല്ലൊ കുഞ്ഞിക്കന്നി
ഇന്നാളെ എന്നാളെ കുഞ്ഞ്യാളുതന്നാ
ഞാനൊന്നപറഞ്ഞതും കേട്ടുമില്ല
എളന്നാടന്നേര് പറയ്ന്നില്ല
ചെന്നമ്മലചെന്നം പടിഞ്ഞാറ്റേല
ഉണിച്ച്യാരനൊന്ന് വിളിക്ക്ന്നല്ലൊ
പൊട്ടിക്കരഞ്ഞൂട്ടെ കുഞ്ഞ്യുണിച്ച്യാറ
ചോദിക്ക്ന്നാമന കുഞ്ഞ്യുണിച്ച്യാറ
മാണിക്കത്തൊമന ചെറിയെ എട്ടാ
പാലും പലതും പെണ്ണീല്ലേരെ

ഞാനൊര് പെണ്ണുങ്ങ്ളും ഏട്ടാ
നാട്ടില് വലിയോല്യം വെന്നക്ക്
നാട്ടില് എളിയോലും വന്നില്ലേട്ടാ
ആരെയ്യുന്റേറ്റുന് തരംപോന്നില്ലാ
തീയ്യന് പിടിച്ചും കൊട്ക്ക്ണന്ന
പകരം പറഞ്ഞല്ലോ കണ്ണെത്ത്യാതേനെ
തച്ചോളിച്ചുണിച്ചാറ കണ്ണനെ കേക്കേ
ഞാനിന്നതീയ്യന് കൊട്ക്ക്ന്നേരം
ഇനിക്ക്ന്നതീയ്യന്റാടി പോയിട്ടുടെ
ചോദിക്ക്ന്നോമന കണ്ണെത്ത്യാതേനെ
വളയത്തൊകന്യന്റേട്ടത്ത്യമ്മാ
അത്തായം ചോറുടവെച്ചിട്ടുണ്ടോ
ഉണ്ടെന്നുവാദം മൂള്ന്നോള്
ഉണിച്ചാറെ കൂട്ട്ന്നെ കണ്ണെത്ത്യാതേനെ
ഇണിമാറാറിയുടുത്തന്നെ കുത്തുണിച്ചാറെ
ഇണി മാറാറ്റുപ്പിച്ചു കണ്ണെത്ത്യാതേനെ
കന്നനൊട്ക്ക്ള കൂട്ട്ന്നല്ലോ
അത്തായം ചോറും വെയിപ്പിച്ചല്ലോ
ഇന്റെ പടിഞ്ഞാറെ പോകണിച്ചാറെ
മാളിക കോണ്യാരി ചെല്ല്ന്നല്ലോ
മാളിക കോണ്യാരി ചെല്ല്ന്നേരം
തെട്ടിയൊണന്ന് കുറുപ്പാണെല്ലോ
ചോദിക്ക്ന്നോമന കുറുപ്പല്ലാനെ
തച്ചോളിച്ചുല്ലോമന കണ്ണെത്ത്യാതേനോ
എന്തൊര് പോക്കാനെ പൊന്നാങ്ങളാ
ഞാനായ്ചുട്ടത്തെട്ടത്തത്തിപ്പോയി
ഉറുപ്പുംകൊച്ചിരറ കണ്ണെത്ത്യാതേനോ
ഉറുപ്പ്ത്തൊതെക്കാനൊക്കീറില്ല.

# 14

## തച്ചോളി കുഞ്ഞിക്കേളു വയനാടൻ കോട്ടക്ക് പോയത്

[1]തച്ചോളൃന്നതരവെ കുഞ്ഞിക്കേളു
തെച്ചികളിക്ക്ന്നേ കുഞ്ഞിക്കേളു
[2]അമ്മേ്യാടക്കഞ്ഞ്യാങ്ങിയടിക്ക്ന്നല്ല്യോ.
ഓന്റെപടിഞ്ഞാറ്റപോര്ന്നല്ല്യോ
ഓന്റെ ചുരിയം ചാരത്തൊള്ളന്ന്
അന്നേരം പെറ്റമ്മ ചോദിക്ക്ന്ന്
തച്ചോളൃന്നതരവെ കുഞ്ഞിക്കേളുവേ
[3]എങ്ങടപ്പോറപ്പാണ് നീകുഞ്ഞതെ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കേളു
മാണിക്കോത്തെന്റെപെറ്റോരമ്മേ
ചെറുവറ ചുണ്ടനാകാണണ്ടിന്നം
[4]തൊളപ്പയറ്റാനം പോന്നതല്ല്യേ

---

1. തച്ചോളിമാണിക്കോത്ത് വീട്ടിലെ അനന്തിരവനായ കുഞ്ഞിക്കേളു.
2. അമ്മോടക്കഞ്ഞ്യാങ്ങി-അമ്മയോട് കഞ്ഞിവാങ്ങി.
3. എങ്ങ-എവിടേക്ക്.
4. തൊളപ്പയറ്റാനം—അങ്കം പയറ്റുവാൻ.

തൊള്ളൂടെതൊള്ള് അരണോന്മാരെ
അന്നേരത്തമ്മല്ല്യ ചോദിക്ക്ന്ന്
സന്ന്യാസിവേഷം പൊറപ്പെട്ടീക
ഒള്ളപ്പൊറപ്പാടെ കണ്ണങ്ങളെ
പകരംപറഞ്ഞല്ലോ കഞ്ഞിചന്ദു
ഇങ്ങിനെവിളിക്കുന്നിതെന്ത്?
സന്ന്യാസിവേഷംപൊറപ്പെട്ടിറ്റ
ഭിക്ഷയെടുക്കട്ടെ പെറോറമ്മെ
പാപംനശിക്കട്ടെ പെറോറമ്മെ
[1]പട്ടാങ്ങംതുറ്ന്ന് പെറോറമ്മെ
തൊള്ളേല് നായിച്ചുവിടെന്ന്
[2]അന്നാടത്തോല് നടന്നൂട്ടിറ്
ഭിക്ഷയെന്നും നടക്ക്ന്നോല്
കൊയിലേരത്യടത്തിലെത്തായകീത്തി
അന്നേരം ചെല്ലുപറയുന്നല്ലോ
ചെറുവറ ചന്ദുവെന്റമ്മാമനിയെ
വെള്ളത്തിനുംപാരംമായിക്ക്ന്നെ
വെള്ളംകൊടിവിട്ടെതെയുണ്ടെ
അന്നേരം ചന്ദുപറയുന്നല്ലോ
തച്ചോള്യനാരം കുഞ്ഞിക്കളെപാ
ന്നുന്നരെത്രുടവയിനടക്കുമ്മള്
കൊയിലേരത്യടത്ത് [3]കയറാമ്മക്ക്
തുട്ന്നോരുട്ടവയിനടക്ക്ന്നോല്
കൊയിലേരത്യടത്തിലും ചെല്ല്ന്നോം
കൊയിലേരത്യടത്തിലെ പെറോറമ്മ

1. പട്ടാങ്ങം തുറ്ന്ന്-നേരാണെന്ന വിചാരിച്ച്.
2. അന്നാടത്തോല്-ആ നടത്തം അവര്.
3. കയറാമ്മക്ക്-കയറാം നമ്മൾക്ക്,

പതിനാല്പായിലെ നെല്ലുംചിക്കി
നെല്ലിലക്കാക്കെന്നോക്ക്ന്നമ്മ
കാല്പടികാരിചെല്ല്ന്നേരം
ചോദിക്ക്ന്നോമന പെറോറാരമ്മ
ഏറ്റ്ന്ന്പോരാനേ സന്യാസ്യേളേ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കളെ
കൊയിലെരൃടത്തിലെ പെറോറാരമ്മേ
ഞാള് [1]വള്ളരെല്ലം തെക്കാനെല്ലോ
ബിക്ഷയെന്നോം നടപ്പാനെല്ലോ
വെള്ളം കുടിക്കണേ പെറോറാരമ്മേ
ഒര്കിണ്ടിവെള്ളം കൊട്ക്ക്ന്നമ്മ
പിന്നെയും ചോദിച്ച് സന്യാസ്യള്
കൊയിലെരൃടത്തിലെ പെറോറാരമ്മേ
അരിതന്നാ ചോറ് തെരുവോ അമ്മേ
പകരം പറഞ്ഞല്ലോ പെറോറാരമ്മ
തെക്കെഞാങ്ങള്ളോര് സന്യാസ്യളേ
അരിവാങ്ങിച്ചോറ് ഞാനെതുവല്ലാലോ
അരി [2]വാങ്ങാണ്ടും ചോറ് തന്നാളാലോ
ഇങ്ങള്പ്പടിക്കലിരിക്ക്ന്നോടോ
[3]ഞാനമ്പായി ച്ചോറങ്ങനെവെച്ചട്ടല്ലോ
കാലപ്പടിക്കലിരിക്ക്ന്നല്ലോ
അമ്മ അകത്തേക്കും പോര്ന്നല്ലോ.
അമ്മേന്നച്ചോറങ്ങനെ വെക്ക്ന്നല്ലോ
അന്നേരം കേളപ്പല്ല ചോദിക്ക്ന്ന്
[4]ആന്യേനാററ്ണോ തളച്ചിക്കാരേള്ളൂ

1 വള്ളരെല്ലം - വള്ളരെയെല്ലാം
2. വാങ്ങാണ്ടും - വാങ്ങാതെ കണ്ടും
3. ഞാനമ്പായി - ഞാൻ പോയി
4. ആന്യേനാററ്ണോ - ആനയെ മററു ഉണ്ടോ;

*82

[1]ഉട്ട്‌അപ്പടിക്കലെത്താനേയമ്മേ
ആരാന്ന ആരാന്നേ പെറ്റോരമ്മേ
അന്നേരത്തമ്മ പറയ്‌ന്നല്ലോ
തെക്കെങ്ങാനല്ലോര്‌ സന്ന്യാസ്യള്‌
ഭിക്ഷയെന്നും നടക്ക്‌ന്നത്‌
എന്നോടുംകൂട പറഞ്ഞത കഞ്ഞാ
അരിതന്നാച്ചോറ്‌ തരവോ എന്ന്‌
അതെനക്ക്‌[2]പോരായ്യതല്ല്യേ കഞ്ഞ്യേ
അരിവാങ്ങി ചോറ്‌കൊട്‌ക്ക്‌ന്നത്‌
അന്നേരംചോദിച്ച്‌ കഞ്ഞിക്കങ്കി
ഇരിക്കപ്പാൻകൊട്‌ക്കണതോ പെറ്റോരമ്മേ
അന്നേരംപറഞ്ഞല്ലോ പെറ്റോരമ്മേ
അനാച്ചല്ല്യനച്ചല്ല്യ കഞ്ഞിക്കങ്ക്യേ
തെക്കെങ്ങാനല്ലോര്‌ സന്ന്യാസ്യള്‌
[3]ആരിക്കെന്നുംചൊല്ലീറാനേകങ്ക്യേ
ഒന്നിന്നുപ്പല്ലായിക്കൊട്‌ക്കേണ്ടത്‌.
പകരംപറഞ്ഞല്ലോ കഞ്ഞിക്കങ്കി
അയ്യോര്‌സന്ന്യാ[4]സ്യക്കാണേ അമ്മേ
തേപ്പാനായെണ്ണകൊടുക്കപ്പവേണം
താളീയുംവാക കൊടുക്കപ്പവേണം.
എണ്ണകൊട്‌ക്കമ്മ കഞ്ഞിക്കങ്ക്യേ
എണ്ണകൊയമ്പിക്കെട്ടത്തെ കങ്കി
ആരുപ്പടിക്കലും കൊണ്ട്‌ചെന്ന്‌
തേച്ചീകളിക്കീനേ സന്ന്യാസേളെ

---

1. ഉട്ട്‌ത - ഇവിടത്തെ.
2. പോരായ്യതല്ല്യേ - പോരായ്കയല്ലേ
3. അവരാരെന്ന്‌ (ഏത്‌ ജാതിക്കാരാണെന്ന്‌) അറിയാതെ പുല്ലായ കൊടുക്കാമോ ?
4. സന്ന്യാസ്യക്കാണെ - സന്ന്യാസികൾക്കാണെ

